## വിഷയവിവരം



# അരുണ

വനിതാമാസിക

പുസ്തകം 1. | നവമ്പർ 1950 | ലക്കം 9.


## അമ്പിളിയെ ചുംബിക്കാൻ


ഇടശ്ശേരി ഗോവിന്ദൻ നായർ


അമ്പിളിയെ ചുംബിച്ചു ചുംബിച്ചിട്ടുകതളിരിൻ
കമ്പമമർത്തുമുന്മകന്നാശ്വസിപ്പാൻ
തരുണനവൻ നടകൊണ്ടു കൂരിരുളിന്നലകളിലേ–
ക്കുലർമന്നമിറെറാഴുകിടവേ പാതിരാവിൽ.
'എവിടെവിടേ'ക്കൂടിയിലതാ വിടപിയിലെ
ച്ചെറുകുടിലിൻ
ജനലരികിൽക്കുസൃതി മെടഞ്ഞമരും തത്ത.
"ഇരുളിതിൽ നിന്നിതമന്നയാനൊളിവിളയും
കുമുദിനി തൻ
കുളിരലയിൽ ക്കുളത്താടാൻ പോണൂ തത്തേ!"
"പൊറുതിയെഴാതിരുളണകെപ്പുകയുകയാ
യെരിയുകയായ്–
ച്ചെറുകിടയിൽച്ചിലർ" —തത്ത പിറുപിറുത്തു.
നീലനിലാവൊഴുകുമൊരു മണിയറതൻ
വാതിൽക്കൽ
ക്കാലിടറിക്കാലിടറിത്തരുണൻ നില്പായ്.
അത്ഭുതമോടതിമിനുസ പ്പുഞ്ചിരിയോടൊളി
മിഴിയോ–
ടത്തരുണി ചോദിച്ചാൾ വന്നകാര്യം.
"വഴിയറിയാഞ്ഞിരുളിലലഞ്ഞൊട്ടുവിലിതാ
ദീപ്തി വഴി–
ഞ്ഞൊഴുകുമിടത്തിവനണവൂ" തരുണൻ ചൊല്ലി.
ഒരു തിരിയിൽപ്പുഞ്ചിരിതൻ ചെറുകതിരും
കത്തിച്ചൂ–
ത്തരുണിയുടൻ കാമുകനെ യാത്രയാക്കി.

ചെറുതിരിയിൽത്തെളിമിഴി ചേർത്തിരവിനെഴും
ചുരുളൊടെതിർ–
ത്തെരുവുകളിൽത്തിരിയുകയായ്ത്തരുണൻ വീണ്ടും.
"എവിടെവിടേ"ക്കൂടിയിലതാ വിടപിയിലെ
ച്ചെറുകുടിലിൻ
ജനലരികിൽക്കുസൃതിമെടഞ്ഞമരും തത്ത.
"ഒളിയിതിൽ നിന്നോടിയകന്നിരുളരുളും
ശാന്തിരസ–
ത്തിരുമധുരം നുകരാനായ്പ്പോണൂ തത്തേ"
"പൊറുതിയെഴാതൊളിയണകെപ്പുകയുകയാ,
യെരിയുകയായ്
ചെറുകിടയിൽച്ചിലർ"—തത്ത പിറുപിറുത്തു.
നീലനിലാവൊഴുകുമൊരാ മണിയറയിലുറപ്പുകി–
ച്ചേലിലവൻ കാമുകിതൻ മുമ്പിൽ നിന്നു.

കടമിഴിയിൽക്കളിയാട്ടും കുതുകമൊടേ, സുസ്മേര–
വദനമൊടേ, ചോദിച്ചാൾ വന്നകാര്യം.
"ഇരവിരുളിൻ തണൽവിരിയിൽച്ചായുമ്പോൾ
പ്പൊൻ ദീപ–
ക്കതിർചൊരിയും മണിയറതൻ കതകടയ്ക്കാൻ".
ജനലരികെക്കുസൃതിമെടഞ്ഞമരുകെടോ
തത്തമ്മേ,
ഫലമഹിതധ്വനിയൊടതാ കതകടഞ്ഞു.

— * —

# അമൃതാഷെർഗിൽ

കെ. ബാലൻ, കുഞ്ഞിമംഗലം

ഭാരതീയ ചിത്രകലയുടെ ചരിത്രത്തെയും പടിപടിയായുള്ള പുരോഗതിയെയും കുറിച്ച് സമഗ്രമായി ചിന്തിക്കുന്നൊരു സഹൃദയന്റെ മുമ്പിൽ നിരന്നുനില്ക്കുന്ന ചില വിപ്ലവകലാകാരന്മാരും, കലാകാരികളുമുണ്ട്. ഭാരതത്തിന്റെ സാമൂഹ്യസംസ്കാരികനവോത്ഥാനത്തിൽ പുരുഷന്മാരെക്കാൾ ഒട്ടും പിന്നിലല്ലാതെ സുധീരം കലാസേവനമനുഷ്ഠിച്ച അപൂർവ്വം ചില ഭാരതീയ പുരോഗമനകലാകാരികളാണ് സുനയാനിദേവി, റാണിചന്ദ, ഷെയ്‌ലാ ഔഡൻ എന്നീ മഹിളാമണികൾ. അവരുടെ നാമങ്ങൾ ഇന്ത്യൻ ചിത്രകലാപ്രസ്ഥാനത്തിന്റെ ചരിത്രത്തിൽ സമുജ്ജ്വലമാംവിധം എന്നും പരിലസിക്കും. എന്നാൽ ഇന്ത്യൻ സ്ത്രീത്വത്തിന്ന് എന്നെന്നും അഭിമാനിക്കാവുന്ന വിധത്തിൽ സ്തുത്യർഹമാംവിധം കലാവ്യാപാരം നിർവ്വഹിച്ചുപോന്ന മറ്റൊരു വിപ്ലവകലാകാരികൂടിയുണ്ട്—അവരത്രെ ഈ ലേഖനത്തിന്ന് വിഷയീഭവിച്ച അമൃതാഷെർഗിൽ.

അമൃതയുടെ കലാപ്രവർത്തനത്തിന്റെ സമാരംഭത്തോടെയാണ് ഇതരതുറകളിലെന്നപോലെ കലാമണ്ഡലത്തിലും കാലോചിതമായ പരിവർത്തനങ്ങളും പരിഷ്കാരങ്ങളും പ്രത്യക്ഷപ്പെട്ടുതുടങ്ങിയത്. അമൃതയുടെ ആവിർഭാവം കലാലോകത്തിൽ അഭൂതപൂർവ്വവും അത്ഭുതാവഹവുമായൊരു വിപ്ലവത്തിന്റെ വേലിയേറ്റമായിരുന്നു.

പുരാണേതിഹാസങ്ങളിലെ പഴയ ഏടുകൾ ചീന്തിയെടുത്ത് അവയ്ക്ക് നിറംകേറ്റുക എന്നതിൽ കവിഞ്ഞ് നാട്ടിന്റെ സാംസ്കാരികസാമൂഹ്യപുരോഗതിക്ക് പ്രയോജനപ്രദമാകുംവിധം കലാനിർമ്മാണമനുഷ്ഠിക്കുന്നതിൽ അന്നത്തെ കലോപാസകർ ശ്രദ്ധപതിപ്പിച്ചിരുന്നില്ല. ജനസാമാന്യത്തിന്റെ നിത്യജീവിതത്തെ സ്പർശിക്കുന്ന പുരോഗമനാശയങ്ങളുൾക്കൊള്ളുന്ന കലാശില്പങ്ങളൊന്നും അന്ന് പുറത്തുവന്നിരുന്നില്ല. സമകാലികമായ സജീവപ്രശ്നങ്ങളുടെനേരെ കല്പിച്ചുകൂട്ടി കണ്ണടച്ച്, ലോകത്തിന്റെ കരൾകരളുന്ന കഷ്ടപ്പാടുകളെക്കുറിച്ചും ദുരന്തദുരിതങ്ങളെക്കുറിച്ചും ഏതുമൊട്ടും ചിന്തിക്കാതെ, കേവലം പ്രകൃതിലാവണ്യത്തെമാത്രം നോക്കിക്കണ്ടു 'വെറും കലയ്ക്കുവേണ്ടി' കലാസേവനം നിർവ്വഹിക്കുക!—അത് ആ പുരോഗമനചിന്താഗതിക്കാരിയായ അമൃതയ്ക്ക് കണ്ടുപൊറുക്കാൻ വയ്യായിരുന്നു. അങ്ങിനെ കലയുടെ യഥാർത്ഥമായ ഉദ്ദേശ്യത്തെക്കുറിച്ച് സനിഷ്കർഷം, കൂലങ്കഷമായി പഠിച്ചുറച്ച് സാധാരണക്കാരന്ന് ഉപയോഗപ്രദമായ രീതിയിൽ കലാനിർമ്മാണമനുഷ്ഠിയ്ക്കാൻ തന്റെ കരുത്തുറ്റ തുലികയെടുത്ത്, കറയറ്റ ആത്മാർത്ഥതയോടും ആത്മവിശ്വാസത്തോടുംകൂടി അമൃത കലാരംഗത്തിൽ പാഞ്ഞുകയറി. "കല ജീവിതത്തിന്നുവേണ്ടി" എന്ന് പാരമ്പര്യപൂജകന്മാരും മാമൂൽപ്രിയന്മാരുമായ അന്നത്തെ യാഥാസ്ഥിതിക കലാകാരന്മാർക്ക് അമൃത മനസ്സിലാക്കിക്കൊടുത്തു. അതെ, ഇന്ത്യയുടെ നവാഭ്യുത്ഥാനത്തിൽ അമൃത വിപ്ലവപരമായൊരു പുതിയ അദ്ധ്യായം തുന്നിച്ചേർത്തു!

ഒരു കലാകാരന്റെ കർത്തവ്യത്തെക്കുറിച്ച് തികഞ്ഞ ബോധവും സുദൃഢമായ വിശ്വാസവും അവർക്കുണ്ടായിരുന്നു. ഒരു കലാകാരൻ തന്റെ ചുറ്റുപാടിനെ എത്രത്തോളം മാനിക്കുന്നുവോ, തന്റെ കലാപരതയാൽ അയാൾ എത്രമാത്രം ഉന്നമിക്കുന്നുവൊ, അത്രത്തോളം ലോകത്തിന്നയാളെ ആവശ്യമുണ്ടാവും എന്ന് അവർക്കറിയാമായിരുന്നു. അതുതന്നെയാണ് അമൃതയുടെ കലയ്ക്കുള്ളൊരു സവിശേഷതയും. മഹത്തായ മനുഷ്യത്വത്തോടുള്ള അകളങ്കമായ കൂറും അതിര

ററ ബഹുമാനവും വിശ്വാസവും മാത്രമല്ല, മാനവസമുദായത്തിന്റെ സമഗ്രമായ സമുൽഗതിക്കവേണ്ടിയുള്ള അടങ്ങാത്ത അഭിവാഞ്ഛയും സമരസന്നദ്ധതയും അവരുടെ ആലേഖ്യങ്ങളിൽ സർവ്വത്ര തെളിഞ്ഞു കാണാം. തന്റെ ചുററുപാടും കാണുന്ന വൃത്തികേടുകളോടും വൈരൂപ്യങ്ങളോടും സന്ധിയില്ലാത്ത സമരംതന്നെ സമാരംഭിക്കുവാൻ അവർ സദാ സന്നദ്ധയായിരുന്നു. രാഷ്ട്രീയസാമൂഹ്യജീവിതരംഗങ്ങളിൽ നടമാടുന്ന രാക്ഷസീയമായ അനീതികളുടെയും അഴിമതികളുടെയും നേരെ അവക്ക് ഒടുങ്ങാത്ത പകയും അടങ്ങാത്ത അമർഷവുമാണുണ്ടായിരുന്നത്. സമുദായത്തിൽ നിലവിലിരിക്കുന്ന ദുഷ്ടതങ്ങളെയും ദുരാചാരങ്ങളെയും നിശ്ശേഷം നശിപ്പിച്ച് നാമാവശേഷമാക്കിയെങ്കിലേ മനുഷ്യത്വത്തിനു് വളന്നുയരാൻ സാധിക്കു എന്നവക്കറിയാമായിരുന്നു. ഒരു നേരത്തെ കഞ്ഞിക്കു വകയില്ലാതെ ഒട്ടിയ വയറും ഒഴിഞ്ഞ തകരപ്പാട്ടയുമായി ഗതികിട്ടാപ്രേതങ്ങളെപ്പോലെ നഗരത്തിലും നാട്ടിൻപുറത്തും അലഞ്ഞുനടക്കുന്ന പട്ടിണിപ്പരിഷകളുടെ നിത്യയാതനകളെപ്പററി അമൃത തലപുകഞ്ഞു ചിന്തിച്ചു. തകന്ന സാമൂഹ്യഘടനയുടെയും സാമ്പത്തികനീതിയുടെയും 'പൊളിച്ചെഴുത്തു'' കഴിക്കേണ്ടതിന്റെ അത്യാവശ്യകതയെക്കുറിച്ചവർ ആലോചിച്ചു. അങ്ങനെ തന്റെ ചൂടേറിയ അനുഭവങ്ങളേയും അനുഭൂതികളേയും ഹൃദയാവർജ്ജകമാംവിധം ചിത്രണം ചെയ്യാനാരംഭിക്കയും ചെയ്തു. ഇങ്ങിനെ തികഞ്ഞ കരകൗശല വൈദഗ്ദ്ധ്യത്തോടെ, കലാസത്യത്തെ ശിഥിലീഭവിപ്പിയ്ക്കാതെ ഹൃദയസ്പൃക്കാംവണ്ണം ചിത്രീകരിച്ച ഓരോ ആലേഖ്യവും അമൃതയുടെ കളങ്കമററ ദേശാഭിമാനബോധത്തിനു് ഉൽകൃഷ്ടോദാഹരണമത്രെ.

ആശയാവിഷ്കരണത്തിലും പ്രതിപാദനരീതിയിലും അതിനവീനവും തികച്ചും സ്വായത്തവുമായൊരു ശൈലിയാണവർ അംഗീകരിച്ചിരുന്നതു്. പ്രഭുക്കന്മാരുടെയും രാജാക്കന്മാരുടെയും പാദസേവകരായി, ശങ്കിടിപാടുന്നവരായി, പദവിക്കും പെരുമയ്ക്കും കൊതിച്ച് കലാസേവനം നടത്തുന്നവക്ക്, ഇരുൾപരന്ന നാറുന്ന ചളിക്കുണ്ടിൽനിന്നും നിറമിയന്ന യഥാത്ഥകലാശില്പങ്ങൾ ആവിർഭവിക്കുമെന്നു് തന്റെ അത്ഭുതാവഹമായ കലാപാടവം മുഖേന അമൃത പഠിപ്പിച്ചുകൊടുത്തു. ജീവിതത്തിലെ കരിപുരണ്ട വശങ്ങളെ തന്റെ കലാസൃഷ്ടിക്കു് വിധേയമാക്കുന്നതെന്തിനെന്നു് ആരെങ്കിലും ചോദിക്കുന്നതായാൽ അവർ സധൈര്യം, സാഭിമാനം പറയും–,"കലയ്ക്കു് നിലനില്ക്കണമെന്നുണ്ടെങ്കിൽ, അതിനു് മണ്ണിന്റെ മണം കലന്നിരിക്കണം!''

സാമൂഹ്യവീക്ഷണകോടിയെ അവലംബിച്ച് വിപ്ലവാത്മകങ്ങളായ ആശയാനുഭൂതികളെ യഥാതഥമായി ആവിഷ്കരിക്കുന്നതിൽ അമൃതയ്ക്കുള്ള അസാമാന്യമായ കഴിവ് അസൂയാജനകമത്രെ. പാശ്ചാത്യ പൌരസ്ത്യ ചിത്രകലയിലുള്ളവിവിധങ്ങളായ സാങ്കേതികനിയമങ്ങളേയും സിദ്ധാന്തങ്ങളേയും സശ്രദ്ധം പഠിച്ച അമൃതയുടെ കലയിൽ സ്വയം ആജ്ജിതമായൊരു നവീനത്വവും വ്യക്തിത്വവും തെളിഞ്ഞുകാണുന്നുണ്ടെങ്കിൽ അതു സ്വാഭാവികമാണല്ലോ. പാശ്ചാത്യകലാസമ്പ്രദായങ്ങളിൽ നിന്നും അനുകരണീയങ്ങളായ വശങ്ങൾ സ്വീകരിച്ച് ഒരു പുതിയ മാഗ്ഗം ഉൽഘാടനം ചെയ്ത അമൃത തികച്ചും അഭിനന്ദനാർഹയാണ്. കലയെക്കുറിച്ചു് പൊതുവെയും, ഭാരതീയ ചിത്രകലയെക്കുറിച്ച് പ്രത്യേകിച്ചും അവർക്ക് ചില വ്യക്തമായ വിശ്വാസങ്ങളും ഉറച്ച അഭിപ്രായങ്ങളുമുണ്ട്.

1913-ജനുവരിമാസത്തിൽ പഞ്ചാബിലെ ഒരുയന്ന കുഡുംബത്തിലാണ് അമൃത ജനിച്ചതു്. കേവലം ഒരു കൊച്ചുകുഞ്ഞായിരുന്നപ്പോൾതന്നെ ചിത്രമെഴുത്തിൽ അസാമാന്യമായ അഭിനിവേശം പ്രകടിപ്പിച്ചുതുടങ്ങിയിരുന്നു. അവരുടെ ബാല്യകാലം സുപ്രസിദ്ധ

സുഖവാസസ്ഥലമായ സിംലയിൽ ഒരു വിധം സുഖമായി കഴിച്ചുകൂട്ടി. മകളുടെ അത്ഭുതാവഹമായ കലാവാസന കണ്ടു് സന്തുഷ്ടരായ മാതാപിതാക്കൾ അമൃതയെ ചിത്രകലയിൽ കൂടുതൽ പരിശീലനം ലഭിക്കുന്നതിന്നായി ഫ്ളോറൻസിലേക്കു് കൊണ്ടുപോയി. അവിടുത്തെ ജീവിതരീതി അവൾക്കു തൃപ്തികരമായി തോന്നിയില്ല. താമസിയാതെ ഇന്ത്യയിലേക്കുതന്നെ മടങ്ങുകയും ഏറെക്കഴിയുംമുമ്പെ വീണ്ടും യൂറോപ്പിലേക്കു് കപ്പൽ കയറുകയും ചെയ്തു. 1929-ആദ്യത്തിൽ അമൃത പാരീസ്സിലെത്തി. അവിടെ ഏതാണ്ടു് മൂന്നു മാസകാലത്തോളം Grand Chaumiere അക്കാഡമിയിൽ Pierre Vaill-antന്റെ കീഴിൽ പരിശീലനം നടത്തി. ചിത്രകലയുടെ നാനാവശങ്ങളെക്കുറിച്ചും സൂക്ഷ്മം പഠിക്കുകയും നൈപുണ്യം നേടുകയും ചെയ്തു. പിന്നീടു് Ecole des Beaux Arts-ൽ പ്രവേശനം ലഭിച്ചു. അവിടെ പ്രവേശനം ലഭിച്ചു് പ്രൊഫസ്സർ ലൂസിൻ സൈമന്റെ ശിക്ഷണത്തിൽ പഠിച്ച ആദ്യത്തെ ഇന്ത്യക്കാരി അമൃതയാണു്. മൂന്നുവർഷത്തോളമുള്ള അവിടുത്തെ ജീവിതത്തിന്നിടയിൽ അമൃതക്കു ഒട്ടേറെ സമ്മാനങ്ങളും അനുമോദനാശംസകളും ലഭിച്ചു.

1932-ൽ, തന്റെ ഇരുപതാമത്തെ വയസ്സിൽ "Torso" എന്ന കലാസൃഷ്ടി ഗ്രാൻറ് സാലണിൽ പ്രദർശിപ്പിക്കപ്പെട്ടു. പ്രശസ്തരായ പല കലാനിപുണന്മാരുടേയും മുക്തകണ്ഠമായ പ്രശംസയ്ക്കു് പാത്രീഭവിച്ച ഒരുൽകൃഷ്ടകലാശില്പമാണതു്. അടുത്ത വർഷത്തിൽ(1933) പ്രദർശിപ്പിക്കപ്പെട്ട "ബാലികമാർ" (Young girls) എന്ന ചിത്രം അവരെ ഗ്രാൻറ് സാലണിലെ ഒരംഗമായി (അസ്സോസിയേററ്) തിരഞ്ഞെടുക്കാൻ കാരണമായി. 1934ൽ Salon des Tuilleriesൽ തന്റെ ഒരാലേഖ്യം പ്രദർശിപ്പിക്കുകയുണ്ടായി. സാധാരണ കലാകാരന്മാർക്കു് ലഭിക്കാത്തൊരവകാശമാണതെന്ന സംഗതി പ്രത്യേകം ശ്രദ്ധേയമാണു്.

പാശ്ചാത്യകലാരീതിയിൽ അവഗാഢമായ പ്രാവീണ്യം നേടിയശേഷം 1934-ൽ ഷെർഗിൽ ഇന്ത്യയിലേക്കു മടങ്ങി. പിന്നീടു് തന്റെ മഹത്തായ ആശയാദർശങ്ങൾക്കു് വിപ്ലവാത്മകങ്ങളായ രൂപവും വർണ്ണവും കൊടുത്തുകൊണ്ടു് സിംലയിലുള്ള തന്റെ സ്ററുഡിയോവിൽ കഴിച്ചുകൂട്ടുകയാണു് ചെയ്തതു്. "യാചകർ" (Beggers) എന്ന ആലേഖ്യം അമൃതയുടെ അസാമാന്യമായ കലാപ്രതിഭയ്ക്കു് വിശിഷ്ടോദാഹരണമാണു്. ഭാവപ്രകാശത്തിലും ആശയാവിഷ്കരണത്തിലും പ്രസ്തുത കലാസൃഷ്ടി തികച്ചും വിജയിച്ചിട്ടുണ്ടെന്നുവേണം പറവാൻ. "Torso", "Young girls" എന്നീ ചിത്രങ്ങൾ അമൃതയുടെ ആദ്യകാല കലാസമ്പ്രദായത്തിന്നും, "Beggers", "Mother India" എന്നിവ പിൻകാലത്തു് സ്വീകരിച്ച നവീനരീതിക്കും മകുടോദാഹരണമാണു്. "ഡേ ലേബറർ", "ബെഗ്ഗർ വുമൺ" എന്നീ ശില്പങ്ങളിൽ ഭാരതീയത്വം അതിന്റെ തനിരൂപത്തിൽ തെളിഞ്ഞു കാണാം. അവയിലോരോന്നിലും സ്പന്ദിക്കുന്നതു് ഭാരതത്തിന്റെ ഹൃദയമാണു്!

"ഗ്രാമീണർ" (വില്ലേജർസ്) എന്ന കലാസൃഷ്ടി 1936-ൽ പാരീസ്സിൽ പ്രദർശിപ്പിക്കപ്പെടുകയുണ്ടായി. അതിനെക്കുറിച്ചു് വിശ്രുത കലാവിമർശകാഗ്രേസരനായ "ഗാസ്ടൺ ഡെറീസ്" അഭിപ്രായപ്പെട്ടതിങ്ങിനെയാണു്: "Her powerful and individual talent seems to have found its climate."



ഇന്ത്യൻ ചിത്രകലയുടെ നവോത്ഥാനത്തിൽ സുപ്രധാനമായൊരു പങ്കു് വഹിച്ച അമൃതയുടെ വിശിഷ്ടമായ വ്യക്തിമുദ്രകൾ ഭാരതത്തിന്റെ വിമോചനസമരചരിത്രത്തിലും തെളിഞ്ഞുകാണാം. ഇത്രയും ചുരുങ്ങിയ കാലംകൊണ്ടു് കലാപരമായ ജീവിതത്തിൽ ഇത്രയും മഹോന്നതമായ വിജയം കൈവരിച്ച കലാസേവകർ ലോകചരിത്രത്തിൽ ഏറെയില്ല. 1941-ൽ ആ മഹത്തായ ജീവിതം എന്നെന്നേയ്ക്കുമായവസാനിച്ചു!

—*—

ചെറുകഥ

# ‘കലാകാരന്റെ മാപ്പ്.’

ഇതൊരു പ്രേമലേഖനമല്ല; ഒരുകലാകാരന്റെ ആത്മകഥയാണ്. എനിക്കു പ്രേമിക്കാനറിയും; രാഗലേഖനങ്ങളയക്കാനും. പക്ഷെ, യുവതികൾക്ക് കത്തയക്കരുതെന്ന് ഏതോ ഒരജ്ഞാതശക്തി എന്നോടാജ്ഞാപിക്കുന്നു.

ആ, അജ്ഞാതശക്തി എന്താണ്? ഞാൻ പലപ്പോഴും ആലോചിക്കാറുണ്ട്. ഇതേവരെ എനിക്കൊന്നും മനസ്സിലായിട്ടില്ല. എന്നാൽ ഇന്നു ഞാൻ നിനക്കെഴുതുകയാണ്; ഒരു സഹോദരനെന്നനിലക്ക്.

ദേവി! ഇരുളടഞ്ഞ ഒരു മുറിയിൽ ഏകനായിരുന്നുകൊണ്ടാണ് ഞാനിതെഴുതുന്നത്. എനിക്കു നിന്നോട് പലതും പറയാൻ ആഗ്രഹമുണ്ട്. പരിഭവങ്ങളല്ല; കുറേയേറെ യാഥാർത്ഥ്യങ്ങൾ.

ഒരപരാധബോധം എന്നെ പിടികൂടിയിട്ട് വളരെ നാളുകളായി. എത്ര മറക്കാൻ ശ്രമിച്ചിട്ടും അതെന്റെ ഹൃദയത്തിൽനിന്നു് മാഞ്ഞുപോകുന്നില്ല. അജ്ഞാതമായ ഒരാത്മവേദനയിൽ എന്റെ ഹൃദയം പുകഞ്ഞുകൊണ്ടിരിക്കയാണ്.

എന്നെ, നീ അറിയുകയില്ല. പക്ഷെ, എന്നിൽ ഒളിഞ്ഞുകിടക്കുന്ന കലാകാരനായ ‘മധു‘വിനെ നീ അറിയും; ആ “രണ്ടു നക്ഷത്രങ്ങൾ” എന്ന ചിത്രം പുറത്തിറങ്ങിയതുമുതൽ.

എന്നെ നീ കണ്ടിട്ടില്ല. എനി ഒരിക്കലും കാണുകയുമില്ല. ദേവി! ഞാൻ പോകുകയാണ്; പുതിയ അനുഭവങ്ങളെ തേടി!

പക്ഷെ, നിന്നെ ഞാൻ കണ്ടിട്ടുണ്ട്. ഞാൻ നിന്റെ അടുത്താണ്. വളരെ, വളരെ അടുത്ത് നിന്റെ ഹൃദയത്തിന്നരികിൽ.

നിന്നെ ഞാൻ അറിയും. നിന്റെ ഓരോ ചലനങ്ങളേയും ഞാൻ വീക്ഷിച്ചിട്ടുണ്ട്. നിന്റെ വികാരങ്ങളെ ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. അങ്ങിനെ, നിന്നെപ്പററി എല്ലാം, എല്ലാം എനിക്കറിയാം.

രാത്രിയാണ് എന്റെ പകൽ. നിശയുടെ നിശ്ശബ്ദതയിലാണ് ഞാൻ പുറത്തിറങ്ങാറ്. അതുകൊണ്ട് നിനക്കെന്നെപ്പററി ഒന്നും മനസ്സിലാക്കാൻ കഴിഞ്ഞില്ല.

## നാനാക്കം.

ഈ, ഏകാന്തതയിൽ ഞാൻ ജാവിക്കാൻ തുടങ്ങിയിട്ട് കൊല്ലങ്ങൾ അഞ്ചുകഴിഞ്ഞു. എനിക്കു മാതാപിതാക്കളുണ്ട്. ബന്ധുമിത്രാദികളുണ്ട്. സുഖമായി ജീവിക്കാൻപററിയ ഒരുവീടും. എന്നിട്ടും ലോകത്തിൽ നിന്നൊററപ്പെട്ട് ഏകനായി, അജ്ഞാതനായി ഞാൻ ജീവിക്കാൻ ആഗ്രഹിച്ചു.

എന്തുകൊണ്ട്?

വൈരുദ്ധ്യങ്ങളുടെ കൂട്ടിമുട്ടലിൽ ലോകം, ഞെങ്ങി, ഞെരുങ്ങി വീർപ്പുമുട്ടുന്നത് കണ്ട് എനിക്ക് സുഭിക്ഷതയുടെ പൊന്നൂഞ്ഞാലിൽ ആടിക്കൊണ്ട് ജീവിക്കാൻ മനസ്സുവന്നില്ല. ചുററുപാടുകളിൽ നിന്നുള്ള ആ ഭയങ്കരനിലവിളി എന്റെ ഹൃദയത്തെ വല്ലാതെ വേദനിപ്പിച്ചു. ഞാൻ ലോകത്തിലേക്കിറങ്ങി. പക്ഷെ, കനത്ത മതിൽക്കെട്ടുകളാണു എന്നെ സ്വാഗതം ചെയ്തതു്.

ഞാൻ പരാജയപ്പെട്ടു. പ്രതിവിധി കണ്ടുപിടിക്കാൻ എനിക്കു കഴിഞ്ഞില്ല. നിരാശനായി ഒരൊഴിഞ്ഞ കോണിൽ ഒററപ്പെട്ടു ജീവിക്കേണ്ടിവന്നു.

ഏകാന്തജീവിതമാണ് എന്നെ ഒരു ചിത്രകാരനാക്കി മാററിയതു്. എനിക്കെന്റെ സ്വന്തം തിക്താനുഭവങ്ങളുണ്ടായിരുന്നു. പിന്നെ ചുററുപാടുകളിൽനിന്ന് കണ്ടുംകേട്ടും അറിഞ്ഞ കുറേ വാസ്തവങ്ങളും. അവ ഞാൻ പകർത്തി.

ജീവിതത്തിന്റെ കടുത്ത യാഥാർത്ഥ്യങ്ങളെ ഞാൻ വരച്ചുകാട്ടി. വ്യത്യസ്ഥതാല്പര്യങ്ങളുടെ കൂട്ടിമുട്ടലുകൾ ചിത്രീകരിച്ചു. മിഴിപ്പും ജീവനുമുള്ള പ്രസ്തുതചിത്രങ്ങൾ സഹൃദയലോകം കൈനീട്ടി സ്വീകരിച്ചു.

പക്ഷെ, കഴിഞ്ഞ ഒരു കൊല്ലമായി എന്റെ ജീവിതത്തിന്ന് ഞാനറിയാത്ത ഒരു മാററം സംഭവിച്ചിരിക്കുന്നു. നിന്നെക്കണ്ടതുമുതൽ ഞാനൊരു പുതിയ മനുഷ്യനായി.

തെററവിടെയായിരുന്നു? എനിക്കിന്നും അതജ്ഞാതമാണ്!

ആ രംഗം ഞാനിപ്പോഴും ഓർക്കുന്നു:

അന്നു പതിവുപോലെ ശുദ്ധവായു ശ്വസിക്കുവാൻ ഞാൻ പുറത്തിറങ്ങി. നിരത്തിൽ ഭയങ്കരമായ കൂരിരുട്ടുണ്ടായിരുന്നു. നടന്നു, നടന്ന് ഞാനാ വെൺമാടത്തിന്നടുത്തെത്തി. ‘മക്കറിലൈററി’ന്റെ പ്രഭയിൽ, പൂമുഖത്ത് നീ ചിന്താമഗ്നയായി പുറത്തേക്കുനോക്കി നില്ക്കയാണ്.

കൂരിരുട്ടിൽ ഒരു പ്രേതത്തിൻെറ നീണ്ട നിഴൽപോലെ നീ എന്നെ കണ്ടിട്ടുണ്ടായിരിക്കും. ഞാൻ നിന്നെ വളരെനേരം നോക്കിനിന്നു; എൻെറ ആത്മാവിന്നു് മതിവരുവോളം!

ആ നിമിഷം മുതല്ലാണ് ഞാൻ നിന്നിലേക്കു് ഒളിച്ചുകേറിയതു്. അന്നാണു് ഞാൻ യഥാർത്ഥസൌന്ദര്യം കണ്ടെത്തിയതു്.

ദേവീ! ക്ഷമിക്കണം. സൌന്ദര്യത്തിൻെറ ആത്മാവു ഞാൻ നിന്നിലാണ് ആദ്യമായി കണ്ടതു്. നിഷ്കളങ്കമായ ആ കണ്ണുകളുടെ ദ്രുതചലനം സൌന്ദര്യത്തിൻെറ ഓളംവെട്ടലായിരുന്നു. ചിന്താധീനയായിരിക്കുമ്പോഴും നിൻെറ മുഖത്തു് ഒരു ദിവ്യസന്ദേശം ഒളിഞ്ഞുകിടന്നിരുന്നു. മുല്ലമൊട്ടുകൾ പോലെയുള്ള പല്ലുകൾ. ആ പവിഴച്ചുണ്ടുകൾക്കു് ഒരലങ്കാരം തന്നെയായിരുന്നു ............!

അജ്ഞേയമായ ആ സൌന്ദര്യം എൻെറ ആത്മാവിനെ മയക്കി. ഹൃദയം ആനന്ദാന്ദോളിതമായി. തലച്ചോറിൽ നവഭാവനകൾ നൃത്തംവെച്ചു.

കലാഗുണംനിറഞ്ഞ പ്രേമചിത്രങ്ങൾ പിന്നീടു ഞാൻ വരക്കാൻ തുടങ്ങി. വിശ്രമമില്ലാതെ ഇതുവരെ വളരെ ചിത്രങ്ങൾ വരച്ചു. ആ ചിത്രങ്ങൾക്കെല്ലാം ജീവൻ നല്കിയതു് എൻെറ സൌന്ദര്യബോധത്തിൻെറ ആത്മാവായിരുന്നുവന്നു. കലാഭംഗി കൊടുത്തതു് നിൻെറ സൌന്ദര്യത്തിൻെറ ആത്മാവും.

അന്നെനിക്കു് നിന്നോടു് അനുകമ്പ നിറഞ്ഞ സ്നേഹം മാത്രമേ യുണ്ടായിരുന്നുള്ള.

പക്ഷെ,

ദിവസങ്ങളിൽകൂടി നിൻെറ രൂപം എൻെറ ഹൃദയത്തെ വിടാതെ പിടികൂടിയപ്പോൾ;

അർദ്ധരാത്രിയുടെ നിശ്ശബ്ദതയിൽ നിൻെറ സൌന്ദര്യം എൻെറ ഹൃദയത്തെ ഇക്കിളിപ്പെടുത്തിയപ്പോൾ;

ദേവീ! ഞാനറിയാതെ എൻെറ ആത്മാവു നിന്നിലേക്കു് മെല്ലെ, മെല്ലെ, അലിഞ്ഞുചേൻു.

ആ അതുലസൌന്ദര്യം എൻെറ സിരകളെ കോരിത്തരിപ്പിച്ചു. ആത്മാവിനെ വികാരഭരിതമാക്കി. അതിൽ ഹൃദയം പുളകമാൻു.

ഒടുവിൽ, പുകഞ്ഞുപുകഞ്ഞു്, പൊട്ടാറായ ഒരു ബലൂൺപോലെ ഹൃദയം വിങ്ങിത്തുടങ്ങിയപ്പോൾ;

സിരകളുടെ കോരിത്തരിപ്പിൽ, വികാരം ആത്മാവിൽ വേലിയേററമുണ്ടാക്കാൻ തുടങ്ങിയപ്പോൾ;

ദേവീ! ഭാവനകളുണൎന്നു പൊട്ടിത്തെറിക്കാറായ തലച്ചോറിൽ നിന്നും പുറത്തുചാടിയതാണു "ആ രണ്ടു നക്ഷത്രങ്ങൾ!"

ക്ഷമിക്കണം. ചിത്രം നീ ഓക്കുന്നോ?

പ്രശാന്തസുന്ദരമായ ഒരു സന്ധ്യ. പരന്നുകിടക്കുന്ന വയലിന്നു നടുവിൽകൂടി, ഒരു കൊച്ചരുവി മെല്ലെ, മെല്ലെ ഒഴുകുകയാണു്. അരുവിയിലേക്കു ചാഞ്ഞുനില്ക്കുന്ന കല്പകവൃക്ഷത്തിൻെറ ചോട്ടിൽ ഒരു യുവതി കാൽനീട്ടി ചാഞ്ഞിരിക്കുന്നു. മെടഞ്ഞുവെച്ചതും ചുരുണ്ടതുമായ തലമുടി ചുമലുകളിൽകൂടി നെഞ്ചിൽ ഉയൎന്നുനില്ക്കുന്ന മാറിടത്തിൽ വിശ്രമംകൊള്ളുകയാണു്. മുടിയിൽ രക്തപുഷ്പം ചൂടിയിരിക്കുന്നു.

യുവതി ചക്രവാളത്തിലേക്കു് ദൃഷ്ടിയുറപ്പിച്ചിരിക്കുകയാണു്. അവിടെ കറുത്തിരുണ്ട ഒരു കാർമേഘം, മനുഷ്യരൂപം പൂണ്ടിരിക്കുന്നു. തലയാണെന്നു് തോന്നുന്ന ഭാഗത്തു് രണ്ടു നക്ഷത്രങ്ങൾ അവളെ ഉററുനോക്കുകയാണു്. ചിതറിക്കിടക്കുന്ന നേരിയ കരിമേഘങ്ങൾ ആ മനുഷ്യരൂപത്തിൻെറ പാറിപ്പറന്ന തലമുടിയുടെ പ്രതീതിയാണു് ഉണ്ടാക്കുന്നതു്.

കാമുകൻെറ പൊൻകിനാവുകൾ പോലെ തങ്കമേഘങ്ങൾ ആ ചിത്രത്തിൻെറ പശ്ചാത്തലത്തിന്നു് മാററുകൂട്ടുന്നു.

ആ ചിത്രത്തിന്നെന്താണു ഇത്ര അധികം ഭംഗിയുള്ളതു്? എനിക്കൊന്നുമറിഞ്ഞുകൂട. പക്ഷെ, ഒരു വാസ്തവം:

ആ യുവതി നിൻെറ പ്രതിരൂപമായിരുന്നു. കാർമേഘം എൻെറതും!

വേറെ ഒരു വാസ്തവം:

അകന്നുനിന്നു്, നിന്നിൽ നിന്നും പ്രചോദനം വരിച്ചുകൊണ്ടാണ ഞാനാചിത്രം വരച്ചതു്. അതും ഒരു മണിക്കൂർകൊണ്ടു്. അത്രയും ചുരുങ്ങിയ സമയംകൊണ്ടു് ഞാനിതുവരെ ഒരു പൂർണ്ണചിത്രം വരച്ചിട്ടില്ല. തെററില്ലാതെ; കോററില്ലാതെ. അതിൽ ഞാനിന്നും അഭിമാനംകൊള്ളുന്നു.

പ്രതീക്ഷകളെ കവച്ചുവെച്ചുകൊണ്ടാണു് ആ ചിത്രത്തെ സഹൃദയന്മാർ സ്വാഗതംചെയ്തതു്. അതുമുതൽക്കു എൻെറ ആത്മാവു നിന്നിൽ ഒട്ടിച്ചേൎന്നു. എൻെറ ഹൃദയം നിനക്കു മാത്രമായി.

അങ്ങിനെ,

സ്വപ്നങ്ങളിൽകൂടി ഞാൻ നീയുമായി സംസാരിച്ചു. ഭാവനകളിൽ കൂടി എൻെറ ചിന്താമണ്ഡലത്തിൽ ഞാൻ നിന്നെ പലനിലക്കും ദർശിച്ചു.

ഞാൻ, മുടിയിൽ പുഷ്പം ചൂടാൻ ആഗ്രഹിച്ച ദിവസം നീ പുഷ്പം ചൂടി.

ഒരുനാൾ മഞ്ഞത്;

മറെറാരുനാൾ ചുകപ്പ്.

അണിഞ്ഞൊരുങ്ങാൻ ആഗ്രഹിച്ച ദിവസം നീ അണിഞ്ഞൊരുങ്ങി.

ഒരുനാൾ ചുകപ്പുസാരിയും, വെള്ളബ്ലൌസും;

മറെറാരുനാൾ വെള്ളസാരിയും ചുകന്ന ബ്ലൌസും !

അങ്ങിനെ ഭാവനയുടെ വെള്ളിത്തിരയിൽ നീ എൻെറ ആഗ്രഹത്തോടൊപ്പം പ്രത്യക്ഷപ്പെട്ടു; മറിഞ്ഞു.

നിന്നെ ഞാൻ പ്രേമിച്ചു; എൻെറ ഹൃദയത്തിൻെറ കൂട്ടുകാരിയായി.

നിന്നെ ഞാൻ ആരാധിച്ചു; കലാബോധത്തിൻെറ ദേവതായി.

അതിൽ തെററുണ്ടോ ?

പക്ഷെ, ഒരു സത്യം:

നീ വിദൂരതയിൽ ഒരു മരീചികപോലെ അവ്യക്തയായി മറിഞ്ഞുകിടക്കുകയാണ്; എൻെറ ആഗ്രഹങ്ങൾ അസ്ഥാനത്തും!

പിന്നെ ചില കടുത്ത യാഥാർത്ഥ്യങ്ങൾ:

നീ........?

അഭേദ്യമായ മതിൽകെട്ടിന്നപ്പുറത്ത് ഭദ്രമായ മുറിക്കകത്താണ്.

ഞാനോ?

തുറന്ന ആകാശത്തിൻകീഴിൽഅതിർവരമ്പുകളില്ലാത്ത ഒരു മണലാരണ്യത്തിൽ !

നീ........?

മുരത്ത യാഥാസ്ഥിതികത്വത്തിത്തിൻെറ മടിത്തട്ടിൽ സുഖമായുറങ്ങുമ്പോൾ,

ഞാനോ?

ആ മടിത്തട്ടിൽനിന്ന് രക്ഷപ്പെടാൻ മുറവിളികൂട്ടുന്നു.

നീ ഒരു മതാന്ധയായി.

ഞാനൊരു മനുഷ്യൻ !

നിനക്കു ദേവാലയങ്ങളുണ്ട്.

എനിക്കോ?

ഒന്നുമില്ല, ലോകമാണ് എൻെറ ദേവാലയം.

ഭയങ്കരയാഥാർത്ഥ്യങ്ങൾ ! അതിന്നുമുമ്പിൽ മിഴിച്ചുനിൽക്കുമ്പോഴാണ്, നീ എന്നെ വെറുക്കുന്നുണ്ടെന്നു ഞാൻ മനസ്സിലാക്കിയത്. എന്നെ ഒരു കലാകാരൻ എന്ന നിലക്ക് നീ അഭിനന്ദിക്കുമെന്ന് ഞാൻ വിശ്വസിച്ചു.

പക്ഷെ, തെററിദ്ധാരണകളിൽ കൂടി നീ എന്നെ വെറുത്തു. നിർദ്ദയനായ ഒരു ശത്രുവെപ്പോലെ കരുതി. അപമാനിക്കാൻ ആഗ്രഹിച്ചു

എനിക്കതിൽ പരിഭവമില്ല. ഒരു കലാകാരന്നു പരിഭവിക്കേണ്ട ആവശ്യമില്ല.

ആ ചിത്രം നിൻെറ ആത്മാവിനെ മുറിപ്പെടുത്തിയിട്ടുണ്ടെന്നറിഞ്ഞതു മുതൽക്കാണ്, ഒരപരാധബോധം എൻെറ ഹൃദയത്തെ പിടികൂടിയത്. ആ ആത്മവേദനയിൽ ഇന്നെൻെറ ഹൃദയം മൂകമായി കരയുകയാണ്.

എനിക്കു നിന്നെ വെറുക്കാൻ സാദ്ധ്യമല്ല; മറക്കാനും. ഇന്നും നീ എൻെറ തലച്ചോറിൽ ഒരേകാന്തതാരംപോലെ പ്രകാശിച്ചുകൊണ്ടിരിക്കുന്നു!

പക്ഷെ,

ആ, അപരാധബോധം എൻെറ മുന്നിൽ ഇഴഞ്ഞുകൊണ്ടിരിക്കുമ്പോൾ;

ഹൃദയത്തിൻെറ അടിത്തട്ടിൽനിന്നും മാപ്പിന്നുവേണ്ടിയുള്ള അലമുറയുയരുമ്പോൾ;

ദേവീ! എൻെറ മനസ്സാക്ഷിവെമ്പുകയാണ്: മാപ്പപേക്ഷിക്കു! മാപ്പപേക്ഷിക്കു!

എങ്ങിനെ?

സാധാരണമനുഷ്യനെന്ന നിലക്കല്ല; ഒരു കലാകാരൻ എന്ന നിലക്ക്.

അപ്പോൾ........,

തലച്ചോർ ഒരു പുതിയ ആശയത്തിന്നുവെമ്പി ഒടുങ്ങാത്ത ആവേശത്തോടെ ഞാൻ മുററത്തു ഉലാത്തിക്കൊണ്ടിരുന്നു. അവസാനത്തെ ബീഡിവലിച്ചു തീർന്നെങ്കിലും ആശയമൊന്നും കിട്ടിയില്ല.

തലച്ചോർ മരവിച്ചുവോ?

പുഷ്പങ്ങളെ തലോടിവരുന്ന ഒരു കുളിർകാററ് എൻെറ തലച്ചോറിനെ ഒന്നു സ്പർശിച്ചെങ്കിൽ;

ആത്മാവിൽ നിന്നുണർന്നുവരുന്ന ഒരു മധുരഗാനം എൻെറ ഹൃദയത്തെ ഒന്നു ചുംബിച്ചെങ്കിൽ;

എങ്കിൽ ?

ഭാവനകളുണർന്ന്, മരവിച്ച എൻെറ തലച്ചോർ വീണ്ടും ജീവിക്കുമായിരുന്നു.

ആ മന്ദ്രമധുരധ്വനി....?

ഓ....അടുത്ത വീട്ടിലെ ലീല ഒരു പദ്യംകണ്ണാക്കെ അവളുടെ ‘പാഠംനീട്ടിച്ചൊല്ലുകയാണ്:

“സി. ഏ. ടി. കേററ് പൂച്ച ആർ. ഏ. ടി. റേററ്. എലി.”

കിട്ടി ഒരു പുതിയ ആശയം. ഏററവും പുതിയത്.

........നീ ഒരു പൂച്ചയും, ഞാനൊരു ‘എലിയും! എൻെറ ഭാവനയിൽ നീ ഒരു ‘പൂച്ച’യായി പതുങ്ങിക്കിടക്കുകയാണ്; എന്നെ പിച്ചിച്ചീന്താൻ !

“പൂച്ചയും എലിയും” എന്ന ചിത്രം ഞാൻ ഉടനെ വരച്ചുതീൎത്തു. ആ ചിത്രത്തിൻെറ ആശയം നിനക്കു മനസ്സിലായിട്ടുണ്ടോ ?

ദേവീ! ഒരു കലാകാരൻ തൻെറ ഭാവനയെ പകൎത്താൻ ഒരു വ്യക്തിയെയല്ല, ഒരാശയത്തെയാണു പിടികൂടാററ്. അൎത്ഥപൂൎണ്ണതക്കുവേണ്ടി, അവൻ ഒരന്തരീക്ഷം സൃഷ്ടിച്ചു വ്യക്തികളെ അതിൽ കരുക്കളാക്കുന്നു. എല്ലാ കലാസൃഷ്ടികളും അങ്ങിനെയാണു പുറത്തുവരുന്നത്. വ്യക്തികൾക്കുവേണ്ടി ആശയങ്ങളെ സൃഷ്ടിച്ചാൽ കലയുടെ മൂല്യം നശിച്ചുപോകും. ഈ വാസ്തവം ദേവി, ഇപ്പോഴെങ്കിലും മനസ്സിലാക്കണം.

നിശ്ശബ്ദമായ ഏകാന്തതയിലാണു എൻെറ തലച്ചോർ പ്രവൎത്തിക്കുന്നത്. ഒററയ്ക്കിരുന്നു ചിന്തിക്കുമ്പോൾ അവാച്യമായ ഒരാനന്ദം എൻെറ ഹൃദയത്തെ പിടികൂടുന്നു.

ഇന്നു എന്നെപ്പററി ഞാൻ വളരെ അധികം ആലോചിച്ചു. എൻെറ ജീവിതരീതിയെപ്പററി; നിലപാടിനെപ്പററി. ഓൎക്കുന്തോറും എനിക്കു നാണമാണുതോന്നുന്നത്.

ഒരു കാലത്ത് ഞാൻ പാവങ്ങളുടെ ചിത്രകാരനാണെന്നു അഭിമാനിച്ചിരുന്നു.

ഇന്നോ ?

വെറും ഒരു പ്രേമാരാധകനായി മാറിയിരിക്കയാണു ഞാൻ. അതിൽ കൂടി ഒരു ബൂഷ്വയായും !

ഞാൻ ലജ്ജിക്കുന്നു; നരകിക്കുന്ന ദരിദ്രലക്ഷങ്ങളെ മറന്നതിൽ !

ഇതെഴുതിക്കൊണ്ടിരിക്കുമ്പോൾ ഞാനെൻെറ അവസാനത്തെ പ്രേമചിത്രം വരച്ചു. ഞാനല്ല; ഏതോ അജ്ഞാതഹസ്തങ്ങൾ ബ്രഷില്ലാതെ; ചായമില്ലാതെ; കടലാസ്സില്ലാതെ.

കുടുകുടെ വലിച്ചുതീൎത്ത ബീഡിയുടെ പുക ഈ, ഇരുണ്ട മുറിയിൽ തങ്ങിക്കൂടിയിരിക്കുന്നു. നേരിയ വെള്ളമേഘംപോലെ അത് അവ്യക്തമായി മായുകയാണ്.

ആ പുതിയ ‘മേഘമണ്ഡലത്തെ’ നോക്കിക്കൊണ്ട് ഞാൻ ഇരുന്നു; വളരെനേരം !

എന്തു ?

ഞാൻ സൂക്ഷിച്ചുനോക്കി. കണ്ണു തുടച്ചു വീണ്ടും, വീണ്ടും നോക്കി.

ആ പുക നീണ്ടു വലിഞ്ഞ് രണ്ടു മനുഷ്യ രൂപങ്ങളായി മാറിയിരിക്കുന്നു.

അത്ഭുതം! ആ രൂപങ്ങളിൽ ഒന്നെൻെറതുപോലെ, എനിക്കുതോന്നി.

മറേറതോ ? നിൻേറതും.

ആ രണ്ടു രൂപങ്ങൾ മുഖത്തോടു മുഖം നോക്കിനിൽക്കുകയാണ്. എൻെറ മുഖത്ത് ഒരപരാധബോധം നിഴലിച്ചിട്ടുണ്ട്. നിന്നിൽ വെറുപ്പും!

എൻെറ രൂപത്തിൻെറ ആത്മാവു പറയുകയാണു:

“സൌന്ദര്യത്തിൻെറ ആത്മാവേ! എനിക്കു മാപ്പുതരൂ!”

...............ദേവീ! എനിക്കു മാപ്പുതരുമോ? ഞാൻ പോകുകയാണ്; മധുരസ്മരണകളോടെ, പുതിയ അനുഭവങ്ങളെ തേടി, അജ്ഞാതഭാവിയിലേക്ക് !

—:o:—

## അർച്ചനാപുഷ്പം.

പി സി. കുട്ടികൃഷ്ണൻ.

അമ്മിഞ്ഞപ്പാലിനായിക്കര
യുമരിയൊര-
പ്പൈതലെക്കയ്യിലേന്തി
സ്സമ്മോദത്തോടു ഭർത്താവവ
ളുടെകര
താരിങ്കലപ്പിച്ചിടുമ്പോൾ,
അമ്മയ്ക്കുണ്ടാം കരാംക്കാമ്പൊ
ളിയതുവെളി
വായ്ക്കാട്ടിടും കണ്ണുരണ്ടും
ചെമ്മേവീഴുന്നു കാന്താനന-
മതിൽ അവ
നിന്നർച്ചനാപുഷ്പവൎഷം!

——

ചെറുകഥ

# കാഥികൻെറ ഭാര്യ

## ഏ. എം. ചന്ദ്രപാലൻ

'എന്താ ദേവൂ, സുഖമില്ലെ ?'

ഉത്തരമില്ല! അവളനങ്ങുന്നില്ല. കിടന്നകിടപ്പിൽ എൻെറ ചോദ്യമേ കേട്ടില്ലെന്ന ഭാവത്തിൽ അവൾ അഭിനയം തുടർന്നു.

"തലവേദനയുണ്ടോ ?" കോട്ടഴിച്ച് കൊളുത്തിന്മേൽ തൂക്കിയ ശേഷം അവളുടെ നെററി തൊട്ട് ഞാൻചോദിച്ചു; അവൾ പരിഭവപൂർവ്വം എൻെറ കൈതട്ടിമാററി.

തെല്ല പരിഭ്രമത്തോടെ, വീണ്ടും ഞാൻ ചോദിച്ചു:

"ഓ....അപ്പോൾ ദേവുവെ ഞാൻ തൊടുന്നതും ഇഷ്ടമല്ലാതായോ....?"

അവൾ മിണ്ടിയില്ല.

"എന്താ ദേവൂ മിണ്ടാത്തതു് ? മൌനവ്രതമാണോ ? എങ്കിലെഴുതിയറിയിക്കാമല്ലോ !"

"മിണ്ടേണ്ടവർ വേറെയുണ്ടല്ലോ.–" ആ പരിഭവത്തിൻെറ അഗ്നിപർവ്വതം പൊട്ടി. എന്നിട്ട് കഴുത്ത് വെട്ടിച്ചുകൊണ്ടവൾ ആജ്ഞാപിച്ചു: "അവരോട്ട് ചെന്നു ചോദിക്കു !"

"ആരാ ദേവൂ, വേറെ!"–വഴി തെററിയ പാന്ഥനെപ്പോലെ വിഷമിക്കുന്ന ഞാൻ അഭ്യർത്ഥനാസ്വരത്തിലന്വേഷിച്ചു: "എല്ലാം തുറന്നുപറയൂ, ദേവൂ"

"തെളിയിച്ചുപറയാൻ വേറെ ആളുള്ളപ്പം ഞാനെന്തിനാ....?"– അവൾ വാശികൂട്ടി.

എന്താണിപ്പറയുന്നത്? എനിക്കീ വേദാന്തമൊന്നും തിരിയുന്നില്ല. ഓ, അല്ലെങ്കിൽ മനസ്സിലൊന്നുവെച്ച് പുറമെ മറെറാന്നു പറയുക നിങ്ങളുടെ വർഗ്ഗസ്വഭാവമാണല്ലോ!–" അറിഞ്ഞുകൊണ്ടുതന്നെ ഞാൻ ശണ്ഠയ്ക്ക് വകയൊരുക്കി.

"ആ രാധയേ....! അവളെ അറിയില്ലപോലും !–" പുച്ഛവും വെറുപ്പും അങ്ങിനെ പലതും ദേവുവിൻെറ മുഖത്ത് അതു പറയുമ്പോൾ മിന്നമറിഞ്ഞു.

എനിയ്ക്കു കുറേശ്ശെ കലികയറിത്തുടങ്ങി. ആ അനിശ്ചിതാവസ്ഥ അതിനു കരുത്തുകൂട്ടി. എങ്ങിനെ കൂട്ടാതിരിയ്ക്കും?

പതിവായി ഞാൻ ഓഫീസ് വിട്ടുവരുമ്പോൾ എന്നെ പടിക്കൽവന്നെതിരേല്ക്കാൻ മറക്കാത്ത ദേവു, അല്പവും തെററാതെ, പുതുപുഞ്ചിരിയോടെ, ഞാൻ കോട്ടഴിച്ചുവെക്കുമ്പോഴേക്കും കാപ്പി കൊണ്ടുവന്നു തരുന്ന ദേവു !–അവളെ വരാന്തയിൽ വന്നുകയറുന്നതുവരെ കാണാഞ്ഞാൽ, പിന്നെ എനിയ്ക്കു പരിഭവമുണ്ടാവില്ലെ ? വാല്യക്കാരത്തി കൊണ്ടുവന്നു നല്കുന്ന കാപ്പിയ്ക്ക് ഭാര്യ പുഞ്ചിരി മേമ്പൊടി ചേർത്തു തരുന്ന കാപ്പിയോളം സ്വാദുണ്ടാവുമോ ?

ഇല്ല; ഉണ്ടാവില്ല. അതെനിക്കുതന്നെ അറിയാം. അല്ലെങ്കിൽ, ഞങ്ങളുടെ ദാമ്പത്യം മുഷിഞ്ഞിരിയ്ക്കണം. അതൊട്ടില്ലാതാനും. അതിൻെറ പുതുമോടിപോലും മാഞ്ഞിട്ടില്ല. അങ്ങിനെയൊരവസരം.

അപ്പോൾ ഞാൻ പരിഭവിച്ചതിൽ തെററുണ്ടോ ? ദേവുതന്നെയല്ലെ കുററക്കാരി........? അതൊക്കെ ക്ഷമിയ്ക്കാം.

പത്രക്കാരുടെ കാഡു കിട്ടിയിട്ട് നാളേറെയായി. അവക്ക് ഒരു കഥയെഴുതി അയയ്ക്കേണമെന്നു കരുതി, പ്രചോദനവും തേടി വീട്ടിൽ വന്നു കയറുന്ന ഒരു കഥാകൃത്തിനെ അയാളുടെ ഭാര്യ കറുത്ത മുഖവുമായെതിരേല്ക്കുന്നതു് പൊറുക്കാമോ? ഞാനതെല്ലാം പൊറുത്തു. എങ്കിലും അതെന്നെ പിന്നേയും വേദനിപ്പിച്ചു; എൻെറ ആലോചനയിലിരുന്ന കഥയെഴുത്തുപദ്ധതി അലസിപ്പോയി.

എന്നിട്ടും കോപിയ്ക്കാതെ ഞാനനുനയസ്വരത്തിൽ ചോദിച്ചു: എന്താ, ദേവൂ ഇന്ന് കാപ്പിയില്ലെ?

എഴുന്നേററിരുന്ന് അഴിഞ്ഞു വീണകേശഭാരവും തോളിൽ നിന്നൂന്നവിണ സാരിയും മററും നേരെയാക്കുന്നതിന്നിടയിൽ അവൾ പറഞ്ഞു: "എന്തോ, എനിക്കറിയില്ല !"

"അപ്പഴ്," ഞാൻ ചോദിച്ചു: "എന്നു മുതല്ക്കേ ദേവു അങ്ങേപ്പുരക്കാരിയായതു്?"

എന്നെ അയൽക്കാരിയൊന്നുമാക്കണ്ട. ഞാനങ്ങു പോയ്ക്കൊള്ളാം" അവൾ കരഞ്ഞുതുടങ്ങി. അങ്ങിനെയാണല്ലോ ഈ പെണ്ണുങ്ങൾ! കണ്ണുനീർ, അവക്ക് വേണ്ടപ്പോൾ ലോഭമില്ലാതെ വരുമല്ലോ !

പക്ഷെ, ഞാനതുകേട്ട് അല്പം വിഷമിച്ചു. വിവാഹശേഷം ഞങ്ങൾ വേറിട്ടുതാമസിച്ചിട്ടില്ല. 'അതുടൻ വേണ്ടിവരുമല്ലോ' എന്ന നേരിയഭയത്തോടും അമ്പരപ്പോടും കൂ

ടി, ക്ഷമയഭിനയിച്ചുകൊണ്ട് ഞാൻ തിരക്കി:

"എന്തിനാ വീട്ടിൽ പോണ്? ഇവിടത്തെ ജീവിതം ഇത്ര നേരത്തെ മടുത്തോ?..........."

"മതിയായീന്നാരുപറഞ്ഞു? നിങ്ങൾക്ക് ആ 'ഹൃദയേശ്വ'രിയില്ലെ—രാധ? അവൾ പോരെ? പിന്നെ ഞാനെന്തിനാ?"—ദേവു വീണ്ടും കലമ്പൽ തുടങ്ങി.

"ഏതാണീ രാധ? നീയെന്താണിപ്പറയുന്നത്? എനിക്കൊന്നും മനസ്സിലാവുന്നില്ല. ഉള്ളതിങ്ങു തുറന്നു പറയൂ ദേവൂ"—ഞാൻ വീണ്ടും സ്വരം താഴ്ത്തിയപേക്ഷിച്ചു.

"നിങ്ങൾ രാധയെ അറിയില്ല; അല്ലെ? പിന്നെ ആരുടേതാ ഈ എഴുത്ത്?"—അവൾ ചുരുട്ടിമടക്കിയ ഒരു കത്ത് നിവർത്തി എന്റെ നേർക്ക് നീട്ടി. എന്നിട്ട് തുടർന്നു: "കളവ് പറയുന്നതിന്നും വേണം ഒരതിരൊക്കെ! ഞാനിതൊന്നും കാണില്ലെന്നു കരുതി, അല്ലെ?"

ആ കത്ത് ഞാനെഴുതി പരാജയപ്പെട്ട ഒരു ചെറുകഥയായിരുന്നു. പത്രക്കാരുടെ നിർബ്ബന്ധംമൂലം എഴുതി. പക്ഷെ നന്നായി തോന്നിയില്ല. ഒരു കത്തിന്റെ രൂപമുള്ളതായിരുന്നു ആ കഥ!

ഉള്ളടക്കമോ, നാടുവിട്ടുപോയ ഒരു കാമുകൻ, താൻ സൌഭാഗ്യസമ്പന്നനായി തിരിച്ചുവരുന്നതുവരെ കാത്തിരിയ്ക്കാൻ തന്റെ ഹൃദയേശ്വരിക്കെഴുതിയ മട്ടിലുള്ളതും! പോരെ, അവൾക്ക് കരയാനും കണ്ണീർ വാർക്കാനും പിന്നീടെന്തുവേണം?

അതു കീറി നശിപ്പിച്ചുകളയാതെ മേശമേൽ ഇട്ടേച്ചുപോയത് മായത്തരമായിപ്പോയി എന്ന് എനിയ്ക്കുതന്നെ തോന്നി. അത് പാടെ നശിപ്പിച്ചുകളയാൻ എനിക്ക് നല്ല ബുദ്ധിതോന്നിയിരുന്നെങ്കിൽ ഈ കലാപവും മുഖം വീർപ്പിക്കലുമൊക്കെ കാണേണ്ടി വരുമായിരുന്നോ?

"അതൊരു കഥയല്ലേ, രാധെ? നീയിതിലിത്ര പരിഭവിച്ചാലോ?"—ഞാൻ സാന്ത്വനപ്പെടുത്തി.

"അങ്ങിനെ വരട്ടെ. അറിയില്ല, അല്ലെ? ആ അറിയാത്ത രാധയെ നിനച്ചിരിക്കലാ എപ്പൊഴും പണി........'ന്നാലെ, എന്റെ പേർ ദേവുവെന്നാ! രാധയെന്നു വിളിയ്ക്കാൻ മോഹമുണ്ടെങ്കിലെ, അവളെച്ചെന്നു വിളിയ്ക്കണം—നിങ്ങളുടെ ആ ഹൃദയേശ്വരിയെ"—ദേവുവിന്ന് വീണ്ടും കോപംവന്നു. ആ വാടിയ മുഖത്ത് വീണ്ടും കരിനിഴൽ വീണു.

ഞാൻ ചെയ്ത വിഡ്ഢിത്തം എനിക്കു മനസ്സിലായി. 'രാധേ'യെന്നും ദേവുവെ അബദ്ധത്തിൽ വിളിച്ചുപോയി. പക്ഷെ അബദ്ധത്തിലെന്നു പറഞ്ഞാൽ അവൾ വിശ്വസിയ്ക്കുമോ? തന്നെ മറെറാരു പേരെടുത്ത് വിളിയ്ക്കുന്നത് ഒരു ഭാര്യയ്ക്കിഷ്ടമാവുമോ? തന്റെ ഭർത്താവ് മറെറാരു യുവതിയെ ഓർമ്മിച്ചുകൊണ്ടിരിക്കുന്നുവെന്നറിഞ്ഞാൽ ഒരു തന്റേടമുള്ള ഭാര്യ—അവളെത്രതന്നെ സ്നേഹസമ്പന്നയാകട്ടെ, കോപാകുലയാവാതിരിയ്ക്കുമോ?

ഏതായാലും ദേവു കൂടുതൽ തെററിദ്ധരിച്ചു. 'കാര്യം ആകെ വഷളായല്ലോ' എന്ന ബോധത്തോടെ ഞാൻ തുടർന്നു: "തെററിപ്പോയതല്ലെ, ദേവൂ? തെററാർക്കും വരാവുന്നതല്ലെ? നിന്റെ അനുജത്തിയെ ഓർത്ത്, നീ ചിലപ്പോൾ വാല്യക്കാരത്തിയെ രമേ എന്നു വിളിച്ചുപോവാറില്ലെ? തെററു പററുക സാധാരണയല്ലെ?"

എന്റെ അഭ്യർത്ഥന ഫലിച്ചു; അവൾക്ക് കാര്യം മനസ്സിലായെന്നു തോന്നുന്നു. ആ മുഖം തെളിഞ്ഞുതുടങ്ങി.

"അപ്പോളതു കഥയാണോ?"—ചേലാഞ്ചലംകൊണ്ട് കണ്ണീരൊപ്പി, അവൾ അതിശയിച്ചു: "എന്നിട്ടാണോ പ്രിയരാധെ എന്നുതുടങ്ങി സ്വന്തം സുകുമാരൻ എന്നുവെച്ച് ആ എഴുത്തവസാനിപ്പിച്ചത്?"

ശേഷമറിയാൻ അവൾ ഉല്ക്കണ്ഠിതയായി.

"ഒരു രസത്തിന്നെഴുതിയതാണ് ആ കഥ. എന്താ സുകുമാരനെന്നെനിക്കു മാത്രമേ ഇന്നാട്ടിൽ പേരുള്ളു?"—ഞാൻ കഥയുമായവളെ പരിചയപ്പെടുത്താൻ ശ്രമിച്ചു.

# ★ കർഷകനുണർന്നാൽ ★

ഒളപ്പമണ്ണ

പാവ,മക്കർഷകൻ പാടത്തു നിത്യവും
തൂവുന്ന വേർപ്പുകൾതോറും,
മുത്തുകളുണ്ടെന്നെൻ മുത്തശ്ശൻ കൺപൂട്ടി
മുത്തൻകളവുകൾ പാടി.
അരയിലെച്ചങ്ങല വലിയവേ, തുള്ളി നി-
ന്നരമനച്ചോറിന്നു വേണ്ടി,
അക്കളിമക്കുടം പാടിനാൻ: "കർഷകൻ
നിഷ്കാമകർമ്മയോഗീശൻ."
പാടത്തുറങ്ങിപ്പണിയുന്ന കർഷകൻ
പാട്ടുകേട്ടെങ്ങാനുണർന്നാൽ,
കഴുതയെപ്പോലെ നിന്നലമുറെക്കത്തുമ-
ക്കവിമുതുക്കന്നെരി കുന്തം!
അതുകൊണ്ടു നിന്നു ചിലയ്ക്കുകയാണവ,-
നരമനപ്പട്ടിയെപ്പോലെ:
"മരുവിലും മരതകപ്പട്ടു വിരിയ്ക്കുന്ന
മഹനീയകർമ്മമേ ധന്യം!"
ചേറുപുരണ്ടൊരക്കൃഷകന്റെ കൈപ്പടം
താരല്ല; മാന്തളിരല്ല.
തേനുകളല്ല, ലവണപ്പുളിപ്പുക-
ളാണാ വിയർപ്പുകൾതോറും.
പെട്ടെന്നുണരുകയായീ കൃഷകന്റെ
ചിത്തത്തിലുള്ള സപ്പങ്ങൾ.
കൊയ്ത്തരിവാളുമെടുത്തു പാടത്തവൻ,
കത്തിയേറെന്നതുപോലെ,
നാളെ വന്നെത്തുന്നനേരത്തു പേടിച്ചു
ചൂളമിപ്പട്ടികളെല്ലാം.



---

അവൾക്കുണ്ടോ സാഹിത്യത്തെപ്പററി വല്ല അറിവും? അഞ്ചാംതരം വരെ പഠിച്ച ഒരു നാട്ടിൻപുറക്കാരി പെണ്ണിന്നെന്തറിയും, നെല്ലുകുത്താനും അരിവെയ്ക്കാനുമല്ലാതെ? അതും ഏകദേശം അവൾ മറന്നിരിയ്ക്കണം. വിവാഹശേഷം അടുക്കളജോലിക്കു് ഭൃത്യയുണ്ടല്ലൊ!

എങ്കിലും ഞാൻ ശ്രമം തുടർന്നു; കഥയുടെ കഥയറിയാതെ. അവളുടെ തെററിദ്ധാരണയും പരിഭവവും തീരേണ്ടേ............?

"അതു്—ആ കഥ, എന്റെ ഒരു ചങ്ങാതിയുടെ അനുഭവമാണു്. നീയതു മുഴുവൻ വായിച്ചുനോക്കിയില്ലെ? അവനു് മുഷിച്ചിലുണ്ടാവേണ്ടെന്നു കരുതിയാണു് ഞാൻ എന്റെ പേർതന്നെ കഥയിലുപയോഗിച്ചതു്. അതിത്രയ്ക്കൊന്നുമുണ്ടായിരുന്നില്ല. നീ വെറും മഠയിയായിട്ടു്, അല്ലാതെന്തുണ്ടതിലിത്ര മുഖം കനപ്പിയ്ക്കാൻ?"—സ്നേഹപൂർവ്വം, ഞാൻ ദേവുവെ നേർമ്മയിൽ പരിഹസിച്ചു.

"അപ്പോൾ ഈ കഥ നടന്നതാണോ?"—അവൾ അതിശയിച്ചു.

"അതെ. കുറച്ചുമാസങ്ങൾക്കു് മുമ്പു് നടന്നതു്!"—ഞാൻ വിവരിച്ചു: "ഇപ്പോൾ 'എന്റെ ഹൃദയേശ്വരിയായ' രാധയെ മനസ്സിലായില്ലെ? ഇനി അവളെ ഞാനിങ്ങോട്ടു് കൂട്ടുന്നതു് ദേവുവിന്നു സമ്മതംതന്നെയല്ലെ? അല്ലെ ദേവൂ?"—ഞാൻ അന്വേഷിച്ചു.

അവളുടെ മുഖം തെളിഞ്ഞു. അവിടെ നാണം 'പകരംവന്നു.' അതു കണ്ടിട്ടും കാണാത്തമട്ടിൽ ഞാൻ ചോദിച്ചു: "ദേവൂ, അപ്പോൾ എനിയ്ക്കിന്നു കാപ്പിയില്ലേ?"

"ഇല്ല"

"എന്താ ശിക്ഷയാണോ?"

"അല്ല. പാൽ എനിയും എത്തിയിട്ടില്ല. കരിങ്കാപ്പിയുണ്ടു്. അതു് ..............." അവൾ സംശയിച്ചു നിന്നു.

"അതു പററില്ല. വേണ്ട, നീ ബുദ്ധിമുട്ടേണ്ട. ഞാൻ രാധയുടെ അടുക്കെ പോയ്ക്കോളാം. അവിടെ നല്ല ഒന്നാന്തരം കാപ്പി കട്ടും"

"എന്നാൽ പോയ്ക്കോളൂ!"—അവൾ സമ്മതം മൂളി. എന്നിട്ടൊന്നു പുഞ്ചിരിച്ചു. എനിയ്ക്കാ കവിൾത്തടങ്ങൾ കൂടുതൽ ആകർഷകങ്ങളായിത്തോന്നി. പാറിക്കളിയ്ക്കുന്ന ആ അളകങ്ങൾ ആ തിളങ്ങുന്ന കണ്ണുകളോടെന്തോ അഭ്യർത്ഥിച്ചു. പതുക്കെ!



—*—

# അലൂമിനിയം പാത്രങ്ങൾ

## അവയെ എങ്ങനെ സൂക്ഷിക്കാം-ചില നിർദ്ദേശങ്ങൾ

(മിസ്സിസ് ഏലിയാമ്മ ജേക്കബ്ബ്, തുമ്പമൺ)

വീടുകളിൽ നിത്യോപയോഗത്തിലിരിക്കുന്ന അലൂമിനിയം പാത്രങ്ങളുടെ നിറം കറുത്തുപോയാൽ എങ്ങനെ മിനുക്കാം എന്നൊരു ജിജ്ഞാസു എഴുതിച്ചോദിച്ചിരിക്കുന്നതു കണ്ടു.

ഉദ്ദേശം പന്ത്രണ്ടിൽപരം വഷങ്ങളായി എൻെറ ഗൃഹോപകരണങ്ങളിൽ ഏറിയ പങ്കം അലൂമിനിയം പാത്രങ്ങളാണ്. കാഴ്ചയ്ക്കു ഭംഗിയും വീടിനലങ്കാരവും മാത്രമല്ല, പാചകത്തിന് എളുപ്പവും വിറകിന്നലാഭവും പെരുമാററത്തിനു സൌകര്യ്യവും ഇതുപോലെ നൽകുന്ന മററിനം പാത്രങ്ങളുള്ളതായി എനിക്ക് അനുഭവപ്പെട്ടിട്ടില്ല. വിലയെപ്പററി പറയുകയാണെങ്കിൽ, ഒരു പക്കാഅരി വെയ്ക്കാവുന്ന ഒരു മൺകലത്തിൻെറ അഞ്ചിരട്ടി വില കൊടുത്താൽ അത്രയും കോരികൊള്ളുന്ന ഒരു അലൂമിനിയം കലം തന്നെ വാങ്ങാം.

സ്വയം സൂക്ഷിച്ചും ശ്രദ്ധിച്ചും കൈകാര്യ്യം ചെയ്യുന്നപക്ഷം കുറഞ്ഞതു് പത്തുവഷമെങ്കിലും ഒരു പാത്രം നിത്യോപയോഗത്തിലിരിക്കുന്നതാണ്. പാലോ, കാപ്പിയോ കാച്ചുന്ന പാത്രംതന്നെ അരിയും കറിയും വയ്ക്കുന്നതിനെന്നല്ല മോരു കാച്ചുന്നതിനുപോലും ഉപയോഗിക്കാം. അതതു സമയം കഴുകിക്കൊള്ളണമെന്നേയുള്ളു. നഷ്ടമോ, സ്വാദുകുറവോ ഉണ്ടാകുന്നതല്ല. മാംസവും മാംസസദൃശങ്ങളായ മററു പദാത്ഥങ്ങളും പാകംചെയ്യുന്നതിനും, പായസം വെയ്ക്കുന്നതിനും അലൂമിനിയം പാത്രങ്ങൾ കൂടുതൽ നല്ലതാണ്.

### പാത്രം ശുചിയാക്കുന്നതെങ്ങനെ?

ഈവക പാത്രങ്ങളിൽ ഉപ്പു കാച്ചുകയോ, ഉപ്പിലിട്ട സാധനങ്ങൾ പകന്നെടുക്കുകയോ ചെയ്താൽ കറക്കുക മാത്രമല്ല, കാലക്രമത്തിൽ ദ്രവിച്ചു് നിരുപയോഗപ്പെടുന്നതു കൂടാതെ കമർപ്പുരസമുള്ള ഏതോ ഒരു വിഷദ്രാവകം ഇതിൽനിന്നും ഊറി ലയിച്ചു് അതിലിരിക്കുന്ന പദാത്ഥങ്ങളെ അരുചിപ്പെടുത്തുകയും ചെയ്യുന്നതാണ്. പുളിയോ, പുളിരസമുള്ള സാധനങ്ങളോ ഇരുന്നാലും പുളിരസമുള്ള ഇലകൾകൊണ്ടു് ഈ പാത്രം തേച്ചാലും നല്ല നിറം കിട്ടുകയും അതിൽ പററിയിട്ടുള്ള മാലിന്യം നിശ്ശേഷം നീങ്ങിപ്പോകുകയും ചെയ്യുന്നതായി അനുഭവപ്പെട്ടിട്ടുണ്ട്. പാൽ ഉറയ്ക്കുന്നതിന് ഈ ഇനം പാത്രം വളരെ വിശേഷമാണ്. ആഴ്ചയിൽ ഒരു പ്രാവശ്യമെങ്കിലും, സൺലൈററു സോപ്പോ, അതുപോലെ പതയുന്ന മററിനം സോപ്പുകളോ ഈഞ്ച, ചകിരി, വാഴയില ഇവയിൽ ഏതെങ്കിലും ഒന്നിനോടു ചേത്തു് മട്ടിച്ചു തേക്കുന്നതു നന്നാണ്. ചുവന്നുള്ളി മുറിച്ചു് അതുകൊണ്ടു് തേച്ചുകഴുകിയാലും പാത്രത്തിനു പുതുമ തോന്നിക്കുന്നതാണ്. നിത്യം ചൂടു പിടിപ്പിക്കുന്നതും, പാചകത്തിനുപയോഗിക്കുന്നതും മൂലം പാത്രങ്ങൾക്ക് ഈടും ഗുണവും വദ്ധിക്കുന്നതല്ലാതെ കേടു സംഭവിക്കുന്നതല്ല. ഉപയോഗം കഴിഞ്ഞാലുടനെ ജലമയം തുടച്ചുകളഞ്ഞു കമഴ്ത്തിവെയ്ക്കുന്നതും, എണ്ണയോ നെയ്യോ പുരണ്ട തുണികൊണ്ടു തുടച്ചു സൂക്ഷിക്കുന്നതും, പൊടിച്ചാരവും പച്ചിലയും ഉപയോഗിച്ചു മാത്രം സദാ തേക്കുന്നതും പുറത്തു കരി കട്ടിപിടിക്കാതെ സൂക്ഷിക്കുന്നതും കൊണ്ടു പാത്രത്തിന് ഈടുകൂടുന്നതാണ്. സൂക്ഷ്മക്കുറവു മൂലമോ, യാദൃശ്ചികമായ മററു കാരണങ്ങളാലോ പാത്രത്തിനു നിറഭേദം വന്നാൽ, പച്ചമോരോ, പുളികലന്ന വെള്ളമോ, കാടിയോ ഒഴിച്ചു് ഏതാനും മണിക്കൂർ വെച്ചശേഷം അനന്തരം മുൻപറഞ്ഞപ്രകാരം സോപ്പുകൊണ്ടു് കഴുകുകയോ സോപ്പു പതച്ചു തിളപ്പിക്കുകയോ ചെയ്താൽ അചിരേണ പഴയനിറം കിട്ടുന്നതാണ്. വെള്ളം കോരി സൂക്ഷിക്കുന്നതു ഈ ഇനം പാത്രങ്ങൾക്കു ഹാനികരമാണ്. എത്രയും വേഗം കുഴിഞ്ഞുരുമ്പു വീഴുകയും പാത്രങ്ങൾ കിഴിഞ്ഞുപോകുകയും ചെയ്യും. ചെറിയ ദ്വാരങ്ങൾ മാത്രം പാത്രത്തിനുണ്ടായാൽ, ശക്കരയും ചുണ്ണാമ്പും ചാലിച്ചു് പുറമെ ബലമായി തേച്ചു ചൂടുപിടിപ്പിച്ചാൽ വീണ്ടും ഉപയോഗയോഗ്യമാക്കാം. പലഹാരങ്ങൾ തണുക്കാതെ സൂക്ഷിച്ചുവെയ്ക്കുന്നതിനും മത്സ്യപാചകത്തിനും (പുളി ചേത്തു)മാത്രം ഇവ പററിയതല്ല.

———

# എന്റെ മകൾ

(Good Earth മുതലായ വിശ്വപ്രസിദ്ധമായ പുസ്തകങ്ങൾ എഴുതിയ മിസിസ്സ് പേൾ ബക്ക് തന്റെ മകളുടെ ബുദ്ധിമാന്ദ്യത്തെപ്പററി മനസ്സിലാക്കിയ ഹൃദയഭേദകമായ രംഗമാണ് ഈ ലേഖനത്തിൽ വിവരിക്കുന്നതു്)

എന്റെ നവയൌവ്വനപ്രായത്തിൽ ചൈനയിൽ വെച്ചാണ് ഞാൻ ഒരു കുട്ടിയുടെ മാതാവായിത്തീർന്നത്. ഒരു കുട്ടിയുണ്ടാകണമെന്നുള്ള ആഗ്രഹം എപ്പോഴും എനിക്കു് കലശലായിട്ടുണ്ടായിരുന്നു. ഞാൻ പ്രസവിച്ച ഉടൻ തന്നെ ചൈനക്കാരിയായ നേഴ്സ് ചോരക്കടംപോലെയുള്ള ആ ഓമനക്കുഞ്ഞിനെ എടുത്തു് എന്നെ കാണിച്ചപ്പോഴുണ്ടായ സീമാതീതമായ ആഹ്ലാദം ഞാൻ നല്ലവണ്ണം ഓക്കുന്നു. എന്റെ മകൾ രൂപവതിയായിരുന്നു. അവളുടെ കണ്ണുകളിൽ ജ്ഞാനവും പ്രശാന്തതയും കളിയാടിയിരുന്നു. അന്നു് എന്റെ നേഴ്സിനോടു് ഞാൻ ചോദിച്ചു, "അവളുടെ പ്രായത്തെ അപേക്ഷിച്ച് അവൾ വളരെ ബുദ്ധിമതിയാണെന്നു തോന്നുന്നില്ലേ?". ഞാൻ ഇതു ചോദിച്ചപ്പോൾ അവൾക്കു് ഒരു മണിക്കൂർ പ്രായംപോലും ഇല്ലായിരുന്നു. നേഴ്സ് ഇങ്ങനെ മറുപടി പറഞ്ഞു, "തീച്ചയായും അങ്ങനെതന്നെ. അവൾ സുന്ദരിയുമാണ്. ഈ കുട്ടിയെക്കൊണ്ടു് പ്രത്യേകമായ ഒരു ജീവിതലക്ഷ്യമുണ്ട്."

എത്രയോപ്രാവശ്യം ഞാൻ ഈ വാക്കുകളെപ്പററി ഓത്തിട്ടുണ്ട്— ആദ്യഘട്ടങ്ങളിൽ അഭിമാനത്തോടു കൂടിത്തന്നെ. കുട്ടി ആരോഗ്യത്തോടുകൂടി നല്ലവളായിട്ടാണ് വളന്നു വന്നത്. അവൾക്കു് രണ്ടുവയസ്സായപ്പോൾ എന്റെ ഒരു പഴയ സുഹൃത്ത് അവളെകണ്ട രംഗം ഞാൻ ഓക്കുന്നു. കറുത്ത മുറിമീശയുള്ള ആളുകളെ അവൾ അതിനു മുമ്പ് കണ്ടിട്ടില്ല. അതിനാൽ അയാളെ കണ്ടപ്പോൾ അവൾ വിങ്ങിപ്പൊട്ടിക്കരയാൻ തുടങ്ങി. ഇതു് കണ്ടു് എന്റെ സുഹൃത്ത് പറഞ്ഞു, "അസാധാരണം തന്നെ. അപരിചിതമായതെന്തെന്ന് അവൾക്കറിയാമല്ലൊ"

അവളുടെ മാനസികമായ വളച്ച നിന്നതെപ്പോഴാണെന്നോ, അതിന്റെ കാരണമെന്തെന്നോ ഇതേവരെ എനിക്കു് മനസ്സിലായിട്ടില്ല. അവൾക്കു് ഏതെങ്കിലും വിധത്തിൽ വൈകല്യമുണ്ടാകുമെന്നു് ശങ്കിക്കത്തക്ക കുടുംബപാരമ്പയ്യമല്ല അവൾക്കുള്ളത്. പക്ഷെ, സംഭവിക്കാൻ പോകുന്നതിനെ സഹിക്കുവാനുള്ള കഴിവും മനസ്സും മററുള്ളവരേക്കാൾ എനിക്കു കുറവായിരുന്നു. അവൾക്ക് എന്തോ വൈകല്യമുണ്ടെന്നു് ഞാനാണ് അവസാനമായി മനസ്സിലാക്കിയതു്.

**മിസ്സിസ് പേൾ. എസ്. ബക്ക്.**

അവൾക്കു് മൂന്നു വയസ്സായപ്പോഴാണ് എന്റെ വിസ്മയം ആരംഭിച്ചതു്. കാരണം, അതുവരെ അവൾ സംസാരിക്കാൻ തുടങ്ങിയില്ല. അതിനെപ്പററി ഞാൻ ഉൽക്കണ്ഠാപൂവ്വം എന്റെ സുഹൃത്തുക്കളോടു സംസാരിച്ചിട്ടുണ്ട്. അവരുടെ മറുപടികൾ ആശ്വാസകരമായിരുന്നു—വളരെയധികം ആശ്വാസകരമായിരുന്നു. കുട്ടികൾ പല പ്രായങ്ങളിലാണ് സംസാരിക്കാൻ തുടങ്ങുന്നതെന്നും, മററു കുട്ടികളോടൊന്നിച്ചു വളരുന്ന കുട്ടി ഒററതിരിഞ്ഞു വളരുന്ന കുട്ടിയെക്കാൾ വേഗത്തിൽ സംസാരിക്കാൻ പഠിക്കുമെന്നും മററും അവർ പറഞ്ഞു. ചങ്ങാതിമാർ ദുരുദ്ദേശമൊന്നും കൂടാതെ പറഞ്ഞകാര്യങ്ങൾ വെറും പൊള്ളവാക്കുകളായിരുന്നു. ഞാൻ അതു വിശ്വസിക്കയും ചെയ്തു. എന്റെ മകളുടെ മനസ്സിന്റെ വളച്ച നിന്നുപോയി എന്നു് അവൾക്കു് നാലു വയസ്സാകുന്നതിനുമുമ്പ് എനിക്കു മനസ്സിലായി. അപ്പോഴേക്കു്, മുക്കിയും മൂളിയും ചിലതെല്ലാം അവൾ പറയാൻ ആരംഭിച്ചു; അന്യരുടെ സഹായം കൂടാതെ വല്ലതും ഭക്ഷിക്കുവാൻ അവൾ പഠിച്ചുകഴിഞ്ഞു. ചിത്രപുസ്തകങ്ങൾ കാണുവാൻ അവൾക്കു് വലിയ താല്പയ്യമായിരുന്നു.

അങ്ങനെയിരിക്കെ, ഒരുദിവസം ഒരു ഡോക്ടറുടെ പ്രസംഗം കേൾക്കുവാൻ ഞാൻ പോയി. എന്റെ കുട്ടിക്കു് സാരമായ എന്തോ ഒരു വൈകല്യമുണ്ടെന്നു് ആ പ്രസംഗം കേട്ടുകൊണ്ടിരുന്നപ്പോൾ എനിക്കുതോന്നി. നടക്കുവാനും സംസാരിക്കുവാനും കാലതാമസം നേരിടുക മുതലായ അപകടചിഹ്നങ്ങളെപ്പററി ഡോക്ടർ ഊന്നിപ്പറഞ്ഞു. പ്രസംഗം അവസാനിച്ചശേഷം, ഡോക്ടർ എന്റെ വീട്ടിൽ വന്നു് കുട്ടിയെ പരിശോധിക്കണമെന്നു് ഞാൻ ആവശ്യപ്പെട്ടു. ആ വനിതാ ഡോക്ടർ പിറേറദിവസം

വീട്ടിൽ വന്നു. വളരെ നേരം കുട്ടിയുടെ പെരുമാററങ്ങൾ സൂക്ഷിച്ച ശേഷം അവർ പറഞ്ഞു:—

"എന്തോ വൈകല്യമുണ്ടു്. അതെന്താണെന്നു് എനിക്കു് നിശ്ചയമില്ല. പല ഡോക്ടർമാരെയുംകൊണ്ടു് നിങ്ങൾ പരിശോധിപ്പിക്കണം."

ഞാൻ കണ്ടിട്ടില്ലാത്തതും, കാണുവാൻ ഇടയില്ലാതിരുന്നതുമായ അപകട സൂചനകൾ ഡോക്ടർ ചൂണ്ടിക്കാണിച്ചു. കുട്ടിക്കു് ശ്രദ്ധ വളരെ കുറവായിരുന്നു; ഒന്നിൽനിന്നു് മററൊന്നിലേക്കു് അവളുടെ ശ്രദ്ധ പെട്ടെന്നു് പതറിക്കൊണ്ടിരുന്നു. അവൾ അങ്ങോട്ടുമിങ്ങോട്ടും ഓടി നടക്കും. പക്ഷെ, യാതൊരു ഉദ്ദേശവുമില്ലാത്ത ചലനങ്ങളായിരുന്നു അവ. അവളുടെ പരമാർത്ഥതനിറഞ്ഞതും നീലിമപൂണ്ടതുമായ നയനങ്ങളുടെ ഉള്ളിലേക്കു് കടന്നുനോക്കിയാൽ അർത്ഥരഹിതമായ ഒരവസ്ഥയാണു് കാണുക. ഗ്രഹണശക്തിയോ പ്രത്യാഘാതങ്ങളോ അവിടെ കാണുകയില്ല.

അടുത്ത ദിവസം ഡോക്ടർമാർ എൻെറ കുട്ടിയെ പരിശോധിച്ചു. "ഇവളെ നിങ്ങൾ അമേരിക്കയിലേക്കു്കൊണ്ടുപോകണം. കുട്ടിയുടെ കുഴപ്പം എന്താണെന്നു് അവിടെയുള്ള ഡോക്ടർമാർക്കു് പറയുവാൻ സാധിച്ചേക്കാം. എന്തോ കുഴപ്പമുണ്ടെന്നു മാത്രമേ ഇപ്പോൾ ഞങ്ങൾക്കു് പറയുവാൻ സാധിക്കയുള്ളൂ".

പിന്നീടു്, ഒരു ദീർഘയാത്ര ആരംഭിച്ചു. ഇപ്രകാരമുള്ള കുട്ടികളുടെ അച്ഛനമ്മമാർക്കു് അതു് അറിവുള്ളതായിരിക്കും. ചികിത്സിച്ചു സുഖപ്പെടുത്തുവാൻ ആകില്ലെങ്കിലും സാധിക്കുമെന്നോർത്തു് എൻെറ കുട്ടിയെയുംകൊണ്ടു്, ഞാൻ ലോകം മുഴുവൻ ചുററിസഞ്ചരിച്ചു. ക്രമേണ ആശ നശിച്ചു തുടങ്ങി. റോച്ചസ്റ്ററിലെ "മേയോക്ലിനിക്കി"ൽ വെച്ചാണു് ആ ദീർഘയാത്ര അവസാനിച്ചതു്. ഓരോദിവസവും സൂക്ഷ്മമായ പരീക്ഷണങ്ങൾ നടന്നു. എൻെറ ഉള്ളിൽ വിശ്വാസംവർദ്ധിച്ചു. ഇത്രയും പഠിത്തവും ഇത്രയും അറിവും നിമിത്തം പരമാർത്ഥം അറിയാമെന്നു ഞാൻ ആശിച്ചു.

ഒടുവിൽ ശിശുക്കളുടെ വകുപ്പിലെ മേധാവി റിപ്പോർട്ടുകളെല്ലാം ശേഖരിച്ചു് രോഗകാരണം കണ്ടുപിടിക്കുവാൻ ശ്രമം തുടങ്ങി. എൻെറ കുട്ടിക്കു് കുറെയധികം സവിശേഷതകൾ ഉള്ളതായി ബോദ്ധ്യപ്പെട്ടു. സംഗീതത്തിൽ ഗണ്യമായ കഴിവുകൾ ഉണ്ടായിരുന്നു. അവളുടെ ഉള്ളിൽ അസാധാരണമായ ഒരു വ്യക്തിമാഹാത്മ്യം ചില തടസ്സങ്ങൾക്കെതിരായി മല്ലടിച്ചുകൊണ്ടിരിക്കുന്നതായി കാണുവാൻ കഴിഞ്ഞു. പക്ഷെ, മനസ്സിൻെറ ഗതി നിന്നുപോയി. കാരണം ഡോക്ടർക്കറിഞ്ഞുകൂടാ. "വളർച്ചയുടെ ഏതോ ഒരു ഘട്ടത്തിൽ മനസ്സിൻെറ ഗതി നിന്നുപോയി" എന്നദ്ദേഹം പറഞ്ഞു.

എൻെറ കുഞ്ഞിനെ ഞാൻകൈയ്യിലെടുത്തുകൊണ്ടു് അവിടെ ഇരുന്നു. എൻെറ ഹൃദയത്തിലെ ഭയാനകമായ വേദന എൻെറ മാംസപേശികളിലേക്കും അസ്ഥികളിലേക്കും ചുഴിഞ്ഞിറങ്ങി.

ഞാൻ ചോദിച്ചു: "ആശയില്ലേ?" കരുണയുള്ള ആ മനുഷ്യൻ—ഒരു പക്ഷെ, അദ്ദേഹത്തിനു് കാര്യം നിശ്ചയമില്ലായിരുന്നിരിക്കാം—ഇങ്ങനെ പറഞ്ഞു.

"എൻെറ ശ്രമം തീരെ ഉപേക്ഷിക്കണമെന്നു് വിചാരിക്കുന്നില്ല."

ഞാൻ എന്നേക്കും കൃതജ്ഞതയുള്ളവളായിരിക്കേണ്ട സന്ദർഭം പിന്നീടാണുണ്ടായതു്. ഞാനും കുട്ടിയും ഹാളിൽനിന്നു് ഇറങ്ങിവരുമ്പോൾ ഒരു സാധാരണക്കാരൻ—റിപ്പോർട്ടുകൾ പ്രധാന ഡോക്ടറുടെ പക്കൽ സമർപ്പിച്ച ആൾ—അയാളെ ഞാൻ കണ്ടിട്ടുണ്ടു്—എൻെറ അടുക്കലേക്കു് നടന്നുവന്നു. "കുട്ടിയെ സുഖപ്പെടുത്താമെന്നു് അദ്ദേഹം പറഞ്ഞോ?" അയാൾ ചോദിച്ചു.

"അദ്ദേഹം..........അദ്ദേഹം അക്കാര്യം അസാദ്ധ്യമാണെന്നു പറഞ്ഞില്ല." എന്നായിരുന്നു എൻെറ മറുപടി.

ആജ്ഞാശബ്ദത്തിൽ അയാൾ ഇങ്ങനെ പറഞ്ഞു:—"ഞാൻ പറ

യുന്നതു് നിങ്ങഠം ശ്രദ്ധിക്കുക. നിങ്ങഠം സത്യത്തെ നേരിടാത്തപക്ഷം നിങ്ങളുടെ ജീവിതം പാഴാക്കുകയും, നിങ്ങളുടെ കുടുംബത്തെ ധനശൂന്യമാക്കുകയും ചെയ്യും. സാധാരണമനുഷ്യരുടെ സ്ഥിതിയിലേക്കു് നിങ്ങളുടെ മകഠം തിരിച്ചുവരികയില്ല......നിങ്ങഠം ശ്രദ്ധിക്കുന്നുണ്ടോ? എനിക്കറിയാം. ഇങ്ങനെയുള്ള കുട്ടികളെ ഞാൻ കണ്ടിട്ടുണ്ടു്. ശരിയായിട്ടു് സംസാരിക്കുവാനോ, എഴുതാനോ വായിക്കാനോ അവഠംക്കു് ഒരിക്കലും സാദ്ധ്യമല്ല. നിങ്ങഠം നിങ്ങളെത്തന്നെ വഞ്ചിക്കരുതു്. നിങ്ങളുടെ ജീവിതാവസാനംവരെ ഈ കുട്ടി നിങ്ങഠംക്കൊരു ഭാരമായിരിക്കും. ആ ഭാരം ചുമക്കുവാൻ തയ്യാറാവുക. അവഠംക്കു് സുഖമായി ജീവിക്കാൻ കഴിയുന്ന ഒരു സ്ഥലം കണ്ടുപിടിച്ചു് അവളെ അവിടെ പാപ്പിക്കുക. നിങ്ങഠം നിങ്ങളുടെ ജീവിതവും നയിക്കുക.''

അദ്ദേഹം ഒരു ക്രൂരനെപ്പോലെ സംസാരിച്ചതായി ഞാൻ ഓക്കുന്നു. പക്ഷെ, അദ്ദേഹം ക്രൂരനല്ലായിരുന്നു. അദ്ദേഹം വളരെ വിഷമത്തോടുകൂടിയാണു് സംസാരിച്ചതു്. അദ്ദേഹത്തെ എന്നും കൃതജ്ഞതയോടുകൂടി ഞാൻ സ്മരിക്കും. ഹൃദയത്തിൽ അഗാധമായ മുറിവാണു് അദ്ദേഹമുണ്ടാക്കിയതു്, പക്ഷെ, വേഗത്തിലും പൂണ്ണമായരീതിയിലും അതു് നിവ്വഹിച്ചു.

എന്റെ കുഞ്ഞിനെ വീണ്ടും ഞാൻ ചൈനയിലേക്കുകൊണ്ടുപോയി.

എന്റെ അനുഭവം വളരെ അസാധാരണമായ ഒന്നല്ലായിരുന്നു. നൂറിൽ ഒരാഠം വീതം മാനസികമായ മാന്ദ്യമുള്ളവരായിരിക്കും. പാരമ്പയ്യത്തിൽ നിന്നുമുള്ള ദോഷംകൊണ്ടല്ല അവരിൽ അധികംപേരും മന്ദബുദ്ധികളാകുന്നതു്. ഓരോ ബുദ്ധിമാന്ദ്യമുള്ള കുട്ടിയും ഓരോ കുടുംബത്തിന്നും തീരാത്ത ഹൃദയവേദനയായിരിക്കും. ബുദ്ധിമാന്ദ്യമുള്ള കുട്ടികളുടെ മാതാപിതാക്കളെ ഞാൻ അടുത്ത കാലത്തു് കാണാറുണ്ടു്. അവർ അന്യോന്യം ആശ്വസിപ്പിക്കുവാൻ ശ്രമിക്കുന്നതു് കണ്ടിട്ടുണ്ടു്. അവരെയോത്തു് എന്റെ ഹൃദയം എത്രയധികം വേദനിക്കുന്നു! 'കാൽവറി'യിലേക്കുള്ള അവരുടെ ഗതിയിലെ ഓരോ ഘട്ടവും എനിക്കറിയാം.

—:o:—

സോവിയററ് റഷ്യയിലെ

# സ്ത്രീപുരുഷബന്ധ തത്വത്തിൽ വരുത്തുന്ന മാററങ്ങൾ

സോവിയററ് റഷ്യയിലെ സ്ത്രീപുരുഷബന്ധത്തെപ്പററി പല തെററിദ്ധാരണകളും പരന്നിട്ടുണ്ട്. അവിടെ നിലവിലിരുന്നുവെന്ന് പറയപ്പെടുന്ന സർവ്വസ്വാതന്ത്ര്യമായ ലൈംഗികബന്ധത്തെ സംബന്ധിച്ചേടത്തോളം മൗലികമായ വ്യത്യാസം വരുത്തുവാൻ അവിടത്തെ ഭരണാധികാരികൾ തീരുമാനിച്ചിരിക്കുന്നുവെന്ന് "സോവിയററ് എഡ്യൂക്കേഷനി"ൽ കാണുന്നു.

"1917–ഒക്ടോബറിലെ സോഷ്യലിസ്റ്റ് വിപ്ലവത്തിൻെറ ഫലമായി രാഷ്ട്രീയവും സാമ്പത്തികവും നിയമപരവുമായിരുന്ന അസമത്വങ്ങളിൽനിന്നു് സ്ത്രീകൾ സ്വതന്ത്രരായി. പക്ഷെ, ചിലർ ഈ സ്വാതന്ത്ര്യത്തെ തെററിദ്ധരിക്കയും ക്രമരഹിതമായി തുടരെത്തുടരെ ഭാര്യമാരെയും ഭർത്താക്കന്മാരെയും മാറിക്കൊണ്ടിരിക്കുവാൻ തീരുമാനിക്കയും ചെയ്തു.

സുസംഘടിതമായ ഒരു സോഷ്യലിസ്റ്റ് സമുദായത്തിൽ അത്തരം രീതികൾ അന്യോന്യബന്ധത്തെ സംബന്ധിച്ചേടത്തോളം അയവും മനുഷ്യനു അനർഹമായ ഹീനതയും വരുത്തും. വ്യക്തികളെപ്പററിയുള്ള പ്രശ്നങ്ങളുണ്ടാകും. കുടുംബജീവിതത്തിൽ അസുഖവും ശൈഥില്യവും സംഭവിക്കും. കുട്ടികൾ അനാഥത്വത്തിലേക്ക് നിപതിക്കയും ചെയ്യും.

"കുടുംബസ്നേഹത്തിൽ സന്തുഷ്ടിയുള്ളവനായി ഭാവിപൗരനെ വളർത്തിക്കൊണ്ടുവരികയെന്നുള്ളതാണ് മാതാപിതാക്കളുടെ ധർമ്മം. ലൈംഗികമായ ആഹ്ലാദങ്ങൾ വിവാഹജീവിതത്തിൽ അനുഭവിച്ചുകൊള്ളട്ടെ. ഈ ലക്ഷ്യം വെച്ചുകൊണ്ട് മാതാപിതാക്കൾ പ്രവർത്തിക്കുന്നില്ലെങ്കിൽ, അവരുടെ കുട്ടികൾ ക്രമരഹിതമായ ലൈംഗികബന്ധങ്ങളിൽ ഏർപ്പെടുകയും, ദുഃഖവും ദുരിതവും അനുഭവിക്കയും, സമുദായത്തിന്നു് ഹാനികരമാവുകയും ചെയ്യും"

## സുലോചനാകുമാർ

ബാല്യകാലത്തിൽ ലൈംഗികവിദ്യാഭ്യാസം നല്ലതാണെന്നുള്ള തത്വം സോവിയററുറഷ്യയിൽ നിരാകരിക്കപ്പെട്ടിരിക്കുന്നു. ഒന്നും തന്നെ രഹസ്യമായിട്ടോ ലജ്ജാകരമായിട്ടോഗണിക്കാതെ ലൈംഗികജീവിതത്തിനുവേണ്ടി ഒരു കുട്ടിയെ അഭ്യസിപ്പിക്കണമെന്ന് സോവിയററിൽ ആദ്യകാലത്ത് കരുതപ്പെട്ടിരുന്നു. കഴിവുള്ളത്രയും വേഗം ലൈംഗിക കാര്യത്തെപ്പററിയും, ശിശുക്കളുടെ ജനനത്തെപ്പററിയും കുട്ടികളെ പറഞ്ഞു പഠിപ്പിക്കുവാൻ ശ്രമിച്ചു.

അത്തരം ഉപദേശങ്ങൾ വളരെ ശ്രദ്ധയോടുകൂടി നൽകേണ്ടവയാണ്. ശിശുക്കൾ എവിടെനിന്നാണ് വരുന്നതു് എന്നു് ഒരു കുട്ടി ചോദിക്കുമ്പോൾ, ഒരു ശിശുവിൻെറ ജനനത്തിന്നു് കാരണമാകുന്ന ലൈംഗിക പ്രവർത്തനങ്ങൾ മുഴുവൻ വിശദമായി പറഞ്ഞുകൊടുക്കണമെന്നില്ല. കുട്ടിക്കു ഗ്രഹിക്കുവാൻ സാദ്ധ്യമല്ലാത്ത കാര്യങ്ങൾ അവൻെറ തലയിൽ അടിച്ചുകേററണമെന്നില്ല. അതുപോലെയുള്ള കാര്യങ്ങൾ അറിയുവാനുള്ള പ്രായം വന്നുചേരുമ്പോൾ പറഞ്ഞുകൊടുത്താൽ മതി.

കുട്ടി, തൻെറ കൂട്ടുകാരിൽനിന്നും ജനനത്തിൻെറ രഹസ്യം മനസ്സിലാക്കുമെന്നു ഭയപ്പെടേണ്ടതുമില്ല. അങ്ങിനെ അറിഞ്ഞാൽതന്നെ അതിൽ വലിയ അപകടമില്ല. മററുള്ളവരെ മുഴുവൻ അറിയിക്കേണ്ട ആവശ്യമില്ലാത്ത പല വശങ്ങളും ജീവിതത്തിലുണ്ടെന്നു് ഒരു കുട്ടി മനസ്സിലാക്കിയിരിക്കേണ്ടതാണ്.

കുട്ടികൾ പ്രായപൂർത്തിയാകുമ്പോൾ ലൈംഗികകാര്യങ്ങൾ എങ്ങനെയാണ് അവരെ പറഞ്ഞു മനസ്സിലാക്കേണ്ടത്? അച്ഛൻ മകനോടും അമ്മ മകളോടും പരിപൂർണ്ണരഹസ്യമെന്ന നിലയിൽ കാര്യങ്ങൾ പറഞ്ഞു തുടങ്ങണം. ലൈംഗികകാര്യങ്ങളോടു ബന്ധപ്പെട്ട ആരോഗ്യശാസ്ത്രവും സാന്മാർഗ്ഗികതത്വങ്ങളും പഠിപ്പിക്കുകയും ചെയ്യണം. പ്രായപൂർത്തിയാകുമ്പോൾ ഈവക കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കേണ്ടതാണെന്നു സമ്മതിക്കുന്ന അവസരത്തിൽതന്നെ, അതു് അമിതമായിപ്പോകരുതെന്നു പറയേണ്ടിയിരിക്കുന്നു. സ്കൂളുകളിലോ മറേറാ ഡോക്ടർമാരെക്കൊണ്ടു് ചില ക്ലാസ്സുകൾ നടത്തിക്കുന്നതു് നല്ലതാണ്. ചില കാര്യങ്ങൾ തുറന്നുപറയുന്നതുനിമിത്തം മാതാപിതാക്കളും കുട്ടികളും തമ്മിലുള്ള ബന്ധത്തിൽ ചില ശൈഥില്യങ്ങൾ സംഭവിച്ചെന്നു വരാം.

സ്നേഹത്തെ ആസ്പദമാക്കിയായിരിക്കണം ലൈംഗികകാര്യങ്ങ

(ശേഷം 23–ാംപേജിൽ)

മൂടുപടത്തിൽനിന്നും അന്തഃപുരത്തിൽനിന്നും
പൊതുപ്രപ്രവർത്തന രംഗങ്ങളിലേക്കു വന്ന

# ഈജിപ്ഷ്യൻ വനിതകൾ

മററു രാജ്യങ്ങളിലെ സ്ത്രീകളെ അപേക്ഷിച്ച് ഈജിപ്ഷ്യൻ സ്ത്രീകൾ സ്വാതന്ത്ര്യത്തിലെത്തിച്ചേരുവാൻ കൂടുതൽ വിഷമകരമായ പന്ഥാവിൽകൂടി സഞ്ചരിക്കേണ്ടിവന്നു. പുരുഷന്മാരുടെ അധികാരത്തിൻകീഴിൽ വെറും അടിമകളായി ജീവിക്കുകയെന്നത് ഈജിപ്തിൻെറ പുരാതനചരിത്രത്തിൽ കാണാവുന്നതല്ല. ഫറവോ രാജാക്കന്മാരുടെ കാലത്ത് തുല്യാവകാശത്തോടുകൂടി സ്ത്രീകൾ വർത്തിച്ചുവന്നു. വിവാഹമോചനത്തെ സ്ത്രീകൾ ഭയപ്പെട്ടിരുന്നില്ല. സ്ത്രീകൾക്ക് സ്വന്തവും സ്വതന്ത്രവുമായ ഒരു നിലയുണ്ടായിരുന്നു. പാവങ്ങളായ സ്ത്രീകൾക്ക് മററുള്ള പൗരസ്ത്യരാജ്യങ്ങൾ അനുവദിച്ചുകൊടുത്തിരുന്നതിനേക്കാൾ കൂടുതൽ പരിഗണന ഈജിപ്ത് നല്കിയിരുന്നു.

ഹച്ചേപ്സൂത്(Hatshepsut) രാജ്ഞി-തൻെറ വൈധവ്യകാലത്ത്-ചരിത്രത്തിൽ ഒന്നാമതായി അറിയപ്പെടുന്ന പ്രസിദ്ധമായ മഹിളാരത്നമായി ശോഭിച്ചു. അതുല്യമായ പ്രതിഭാവിലാസത്തോടുകൂടിയ ഈ വനിതയാണ് ദീർ-എൽ-ബഹ്റി എന്ന അത്ഭുതകരമായ ക്ഷേത്രം പണികഴിപ്പിച്ചത്. അവരുടെ പൂർവ്വികന്മാരുടെ ഉദാസീനതനിമിത്തം താറുമാറായിക്കിടന്ന സ്വരാജ്യത്ത് അവരുടെ വാണിജ്യനാവികസേന സമ്പൽസമൃദ്ധിയുണ്ടാക്കിത്തീർത്തു. പുരുഷന്മാരുടെ വേഷത്തിൽ ഈ വീരവനിത വേട്ടയാടുവാൻ പോകയും, ഗുസ്തിപിടിക്കയും, വിദ്യ അഭ്യസിക്കയും, ശത്രുക്കളോടു പോരാടുകയും ചെയ്തുവന്നു

അവരുടെ പിൻഗാമിയായ തുത്മോസ് മൂന്നാമൻ അസൂയാലുവായി അവരുടെ സ്മാരകങ്ങളെ തകർത്തുകളഞ്ഞു. അവരുടെ സ്മരണയുടെ അവശിഷ്ടംപോലും നാട്ടിലുണ്ടാവാതിരിക്കുവാൻ അദ്ദേഹം സർവ്വ ശ്രമങ്ങളും ചെയ്തു.

മുഹമ്മദ്നബിയുടെ കാലത്ത് ഖുറാനിലെ നിയമപ്രകാരം സ്ത്രീകൾക്ക് വസ്തുവകകളിന്മേൽ യഥാർഹമായ സ്ഥാനം അനുവദിച്ചുകൊടുത്തു. വിവാഹമോചനാസമ്പ്രദായത്തെ നബി നിരുത്സാഹപ്പെടുത്തുകയും ചെയ്തു. നാലുഭാര്യമാരെയോ വെപ്പാട്ടികളെയോ സ്വീകരിക്കുക എന്ന നിലയിലേക്ക് ബഹുഭാര്യാത്വസമ്പ്രദായത്തെ ചുരുക്കി. വ്യഭിചാരം ഏററവും ഭയങ്കരമായ കുററമായി പ്രഖ്യാപിക്കപ്പെട്ടു.

അറേബ്യൻ രാജ്യങ്ങൾ വളരെ വർഷങ്ങളായി ഘോരയുദ്ധങ്ങളുടെ രംഗങ്ങളായിരുന്നു. തൽഫലമായി പുരുഷന്മാർ അധികവും വധിക്കപ്പെട്ടു. സ്ത്രീകളുടെ സംഖ്യ വർദ്ധിച്ചിരുന്നതിനാൽ, അവരുടെ രക്ഷക്കും മനുഷ്യജാതിയുടെ നിലനില്പിന്നും വേണ്ടി ബഹുഭാര്യാത്വം ഒരു സാമൂഹ്യമായ ആവശ്യമെന്നനിലക്ക് അനുവദിക്കപ്പെട്ടു.

മുഹമ്മദുനബി അധികാരത്തിലേക്ക് ഉയൎന്ന്ഘട്ടത്തിൽ നടത്തിയ രഹസ്യസമ്മേളനത്തിൽ മെദീനയിലെ 72 പേർ പങ്കെടുത്തിരുന്നു. അവരിൽ രണ്ടുപേർ സ്ത്രീകളായിരുന്നു. സൂഫികളുടെയിടയിലുള്ള പലസ്ത്രീകളും സന്യാസം അനുഷ്ഠിച്ചുവന്നു. ഹിജ്റ 135-ൽ മരിച്ച റാബിയലും, ആയിഷയും, 223 ഹിജ്റയിൽ മരിച്ച നായസ്ബറിലെ ഫാത്തിമയും അവരിൽ ചുരുക്കം ചിലരാണ്.

വധിക്കപ്പെട്ട ഖാലിഫ അൽ ഹസ്സൻെറ വംശജയായ നഫീസയുടെ കബറിടത്തിൽ ഇപ്പോഴും അത്ഭുതങ്ങൾ നടന്നുകൊണ്ടിരിക്കുന്നു. പ്രസ്തുത വനിതകളുടെ ത്യാഗമോഹനമായ ജീവിതം സ്ത്രീകളുടെ സ്നേഹപൂർണ്ണമായ ലോകസേവനത്തിന്നു ഉത്തമോദാഹരണമാണ്. ഭാര്യമാർ യുദ്ധരംഗങ്ങളിലേക്ക് ഭർത്താക്കന്മാരെ പിന്തുടരുകയും സഹായിക്കുകയും ചെയ്തുവന്നു.

ഖാലിദിൻെറ നേതൃത്വത്തിൽ നടത്തിയ ഒരു സമരത്തിൽ അബാൻെറ ഭാര്യ മൃതനായ ഭർത്താവിനെ രണാങ്കണത്തിൽവെച്ച് ചുംബിക്കയും, മൃതദേഹം സംസ്കരിച്ചശേഷം ഭർത്താവിൻെറ ആയുധം ധരിച്ചുകൊണ്ട് ശത്രുക്കളോട് മരണംവരെ അടരാടുകയുംചെയ്തു.

ഇക്കാലത്തിനുശേഷമാണ് സ്ത്രീകളെ പൊതുജീവിതത്തിൽനിന്നു് വേർതിരിച്ചത്. ശത്രുക്കൾ രാജ്യം ആക്രമിക്കുമ്പോൾ കൊള്ളയും കൊലയും നടത്തിക്കൊണ്ടിരിക്കുന്നതിനാൽ സ്ത്രീകളെ സംരക്ഷിക്കുവാൻ പ്രത്യേകം ഏർപ്പാടുകൾ ചെയ്തുവന്നു.

ആക്രമിക്കപ്പെടുന്ന രാജ്യങ്ങളിൽ അടിമവ്യാപാരം അഭിവൃദ്ധിപ്പെട്ടു. ഈജിപ്ഷ്യൻസ്ത്രീകളുടെ സൌന്ദര്യത്തിന്നു് വളരെയധികം വില വാങ്ങുവാൻ ശത്രുവ്യാ

പാരികൾക്ക് അവസരം ലഭിക്കയും ചെയ്തു. അതിനാൽ അങ്ങിനെയുള്ള ശോച്യാവസ്ഥയിലേക്ക് തങ്ങളുടെ സ്ത്രീകൾ നിപതിക്കാതിരിക്കുവാൻവേണ്ടി പുരുഷന്മാർ കഴിവുള്ളത്രയും കരുതലോടുകൂടി സ്ത്രീകളെ അന്ത:പുരങ്ങളിൽ സൂക്ഷിച്ചു.

എന്നാൽ, അപ്രകാരം പുരാതന രീതിയിലുള്ള സംരക്ഷണം 1900-ാമാണ്ട് മുതൽ ആവശ്യമില്ലെന്നു ഈജിപ്തിലെ അഭ്യസ്തവിദ്യകളായ സ്ത്രീകൾക്ക് ബോദ്ധ്യമായി.

മലക്ക്നാസിഫ്, ആയിഷതൈമൂർ എന്നീ രണ്ടു വനിതകൾ ഈജിപ്തിലെ എഴുത്തുകാരുടെയിടയിൽ അസാധാരണമായ പ്രശസ്തി സമ്പാദിച്ചവരാണ്. ജഡ്ജി കാസിംബെയ് അമീൻ സ്ത്രീസ്വാതന്ത്ര്യത്തിന്നുവേണ്ടി വാദിക്കയും, വനിതാസംഘടനാപ്രസ്ഥാനത്തെ പ്രോത്സാഹിപ്പിക്കയുംചെയ്തു. സ്ത്രീകളെ അന്തഃപുരത്തിലടച്ചിടുന്നതിനേയും, ബഹുഭാര്യാത്വസമ്പ്രദായത്തെ ദുർവ്വിനിയോഗം ചെയ്യുന്നതിനേയും അദ്ദേഹം എതിർത്തു.

മുഖം മൂടുന്ന ആചാരവും ബഹുഭാര്യാത്വവും യഹൂദസമുദായത്തിൽനിന്നു ഉൽഭവിച്ചതാണെന്നും ശലോമോൻ (സോളമൻ) ആണു ബഹുഭാര്യാത്വത്തെ പ്രോത്സാഹിപ്പിച്ചതെന്നും, സ്വദേശികളും വിദേശികളുമായ പല എഴുത്തുകാരും വാദിച്ചു. പുരുഷൻ സ്ത്രീക്കോ, സ്ത്രീ പുരുഷനോ അടിമയായിരിക്കുന്നത് സമുദായത്തിൻെറ പുരോഗതിക്കു വിഘ്നകരമാണെന്ന് പൊതുവേ ഇപ്പോൾ സമ്മതിക്കപ്പെട്ടിട്ടുണ്ട്. അങ്ങനെ, സ്ത്രീകളുടെ സ്വാതന്ത്ര്യത്തിന്നു പുരുഷന്മാരുടെ ഗണ്യമായ സഹായം ഈജിപ്തിൽ ഉണ്ടായിട്ടുണ്ടെന്നു് കാണാവുന്നതാണ്.

1919-ൽ സുൽത്താൻ അഹമ്മദ് ഫുവാദിൻെറ സ്ഥാനാരോഹണത്തോടുകൂടി ഈജിപ്തിൻെറ പരിപൂർണ്ണ സ്വാതന്ത്ര്യത്തിന്നുവേണ്ടിയുള്ള പ്രക്ഷോഭം ഫലവത്തായിത്തുടങ്ങി. സ്വാതന്ത്ര്യലബ്ധിയോടുകൂടി ജനപ്രതിനിധികളുടെ ഒരു സഭയ്ക്ക് അധികാരം ലഭിച്ചു.

അപ്പോഴേക്ക് വനിതാപ്രസ്ഥാനം ഈജിപ്തിൽ ശക്തിപ്പെട്ടു. സ്ത്രീകളുടെ വിദ്യാഭ്യാസം, വിവാഹമോചനം നടത്തുവാൻ സ്ത്രീകൾക്കുള്ള അവകാശം, വളരെ എളുപ്പത്തിൽ വിവാഹമോചനം നടത്തുവാനുള്ള സാദ്ധ്യതയെ പരിമിതപ്പെടുത്തുക, നിയമപരമായി അനുവദിച്ചിട്ടുള്ള വ്യഭിചാരത്തെ നിരോധിക്കുക, വോട്ടവകാശം, പതിനാറുവയസ്സിൽ കവിഞ്ഞ പെൺകുട്ടികളുടെ വിവാഹത്തെ നിരോധിക്കുക മുതലായ പ്രശ്നങ്ങളെ ആസ്പദമാക്കിയാണ് വനിതാസംഘടന പ്രക്ഷോഭണം തുടന്നു. മുഖമൂടി ഇനിയും ആവശ്യമില്ലെന്ന് കണ്ടു് അവർ വലിച്ചു ദൂരെയെറിഞ്ഞു.

മദാം ഷറാവിയാണ് വനിതാസംഘടനാപ്രസ്ഥാനത്തെ അരക്കിട്ടുറപ്പിച്ചത്. സർവ്വകലാശാലാബിരുദധാരികളായ പെൺകുട്ടികളുടെ ഒരു സംഘടനയും പിന്നീട് മദാം റാച്ചേദിൻെറ നേതൃത്വത്തിൽ രൂപവല്ക്കരിക്കപ്പെട്ടു. ബിൻറ്-എൽ-നിൽ എന്ന ഈ സംഘടനയെ ഇപ്പോൾ നയിക്കുന്നത് ഡോറിയ ഷാഫിക്ക് ആണ്.

ശ്രീ. എസ്സ്. കെ. പൊറെറക്കാട്ട് ഈജിപ്തിൽ പര്യടനം നടത്തിക്കൊണ്ടിരിക്കവേ ഡോറിയാ ഷാഫിക്കിനെ സന്ദർശിക്കുകയുണ്ടായി. അവർ സ്വന്തം കയ്യൊപ്പോടുകൂടി ശ്രീ. പൊറെറക്കാട്ടിന് സമ്മാനിച്ച ചിത്രമാണ്

ഈ ലക്കത്തിൻെറ പുറംചട്ട യിൽ കാണുന്നതു്.

—പത്രാധിപർ.)

വനിതാസംഘടന ആവശ്യപ്പെട്ടകാര്യങ്ങാം മിക്കവാറം ഇപ്പോറം സാധിച്ചുകഴിഞ്ഞു. സർവ്വകലാശാലയിലും, കളികളിലും, വിനോദങ്ങളിലും, കലകളിലും, ഗവമ്മെൻറുദ്യോഗത്തിലും, നിയമം വാണിജ്യം ചികിത്സ എന്നീ രംഗങ്ങളിലും പുരുഷന്മാരെപ്പോലെ സ്ത്രീകളും പ്രശസ്തമായ രീതിയിൽ പ്രവത്തിച്ചുവരുന്നു.

1920–ൽനിന്നു് 1948–ലേക്കു് ഈജിപ്തു് എങ്ങനെ പുരോഗമിച്ചുവെന്നു നോക്കുക. 249 ശിശുക്കളുള്ള രണ്ടു കിൻറർഗാർഡൻ (ശിശുവിദ്യാലയങ്ങാം) ഉണ്ടായിരുന്നിടത്തു് ഇപ്പോറം 13101 പേരുള്ള 52 കേന്ദ്രങ്ങളുണ്ടു്. 512 പെൺകുട്ടികളുള്ള രണ്ടു പ്രൈമറി സ്കൂളുകളുടെ സ്ഥാനത്തു് 19711 കുട്ടികളുള്ള 75 സ്കൂളുകളുണ്ടു്. അങ്ങനെ ആ പെൺകുട്ടികറം പുരോഗമിക്കുന്നു.

(ഇന്ത്യയിലെ ഈജിപ്ഷ്യൻ എമ്പസി അയച്ചുതന്ന ഒരു ലേഖനത്തിൻെറ സംഗ്രഹം)

—*—

(20–ാം പേജിലെ ബാക്കി)

റം പഠിപ്പിക്കുന്നതു്. ശാരീരികപ്രശ്നങ്ങളെപ്പററിയുള്ള അമിതമായ നിശദീകരണം ഒഴിക്കേണ്ടതാണു്.

മാതൃകാജീവിതം മാതാപിതാക്കറം നയിക്കുക എന്നുള്ളതാണു് ഏററവും പ്രധാനപ്പെട്ട കാര്യം. അച്ഛനും അമ്മയും തമ്മിൽ സ്നേഹമായിരിക്കുന്നതും, അന്യോന്യം ബഹുമാനിക്കുന്നതും മററം കുട്ടികറം ക്കു ഒന്നാമത്തെ വഷംമുതൽ കാണുവാൻ സാധിച്ചാൽ അതു് വിദ്യാഭ്യാസപരമായി ഏററവും ശക്തിയുള്ള ഒരു കാര്യമായിരിക്കും.

മറെറാന്നു്, സ്നേഹിക്കുവാൻ കുട്ടിയെ പഠിപ്പിക്കുകയെന്നുള്ളതാണു്. വളന്നുവരുന്തോറം മാതാപിതാക്കളെയും സഹോദരീസഹോദരന്മാരേയും സ്നേഹിക്കുവാൻ കുട്ടി പഠിക്കുന്നില്ലെങ്കിൽ, അവൻ ഭായ്യയായി തിരഞ്ഞെടുക്കുന്ന യുവതിയെ അവൻ സ്നേഹിക്കുമെന്നു തോന്നുന്നില്ല.

അങ്ങനെയുള്ളവർ ശക്തിയേറിയ ലൈംഗികവികാരങ്ങാം പ്രദശിപ്പിക്കും. പക്ഷെ, തങ്ങളെ ആകഷിച്ച ആളുടെ ആദ്ധ്യാത്മികബോധത്തിന്നു് മൂല്യം കല്പിക്കുയോ ആദരിക്കുയോ ചെയ്യാറില്ല. അതിനാൽ അവർ പെട്ടെന്നു് ബന്ധം വേർപെടുത്തും.

അതിനാൽ കുട്ടികറംക്കു് സ്നേഹിതന്മാരുണ്ടായിരിക്കണമെന്നും, അവരുമായിട്ടുള്ള ബന്ധം നിസ്വാത്ഥവും ക്ഷണികമല്ലാത്തതും ആയിരിക്കുവാനും, സ്നേഹിതന്മാരുടെ താല്പര്യങ്ങാം സ്വന്തംതാല്പയ്യമായിരിക്കുവാനും പ്രത്യേകം ശ്രദ്ധിക്കേണ്ടതാണു്.

അനുസരണവും ചിട്ടയും ചെറുപ്പത്തിൽതന്നെ ശീലിച്ചാൽ ജീവിതം മുഴുവൻ അതു് സഹായകരമായിരിക്കും. മറെറാരു ഗുണംകൂടി അതിനുണ്ടു്. വിവാഹത്തിന്നുമുമ്പ് ആൺകുട്ടികളും പെൺകുട്ടികളും സംയോഗത്തിലേപ്പെടുന്നതു് അതിനുള്ള അവസരം ലഭിക്കുന്നതുകൊണ്ടും, മടിയന്മാരായി ജീവിക്കുന്നതുകൊണ്ടും മററമാണു്. വേണ്ടത്ര ജോലികളോടുകൂടി ചിട്ടയുള്ള ജീവിതം നയിക്കുന്ന കുട്ടികറം അങ്ങനെയുള്ള കുഴപ്പങ്ങളിൽ പെടുവാൻ ഇടയില്ല.

—*—

ചെറുകഥ.

# ശവങ്ങളുടെ ഘോഷയാത്ര

എ. വാസുദേവൻനമ്പൂതിരി
കുമരനെല്ലൂർ.

ഭയങ്കരമായ കൂരിരുട്ട്! കോരിച്ചൊരിയുന്ന മഴ. അസഹനീയമായ തണുപ്പ്! ചെവിട് പൊട്ടിയ്ക്കുന്ന മണ്ണട്ടയുടെ കരച്ചിൽ!... ഇടയ്ക്കിടയ്ക്ക് ഇടി മുഴങ്ങുന്നുണ്ട്.

ഞാൻ നടക്കുന്നത്, പാടത്തിന്റെ നടുവിലൂടെ പോകുന്ന ഒരു പാതയിലൂടെയാണ്. മുട്ടിന്ന് വെള്ളമുണ്ട്. വളഞ്ഞുതിരിഞ്ഞ് കൊണ്ടാണ് പാതയുടെ പോക്ക്. അതൊന്നും കാണാൻ കഴിയുന്നില്ല.

ഞാൻ മുന്നോട്ട് നീങ്ങുകയാണ്. ആകെ നനഞ്ഞൊലിച്ചിരുന്നു! എനിയ്ക്ക് ക്ഷീണമുണ്ട്! വിശക്കുന്നുണ്ട്. വീട്ടിലെത്താനുള്ള ആശ എന്നെ മുന്നോട്ട് പിടിച്ചു തള്ളുകയാണ്........

മഴയും തണുപ്പുമൊന്നും സാരമില്ല. പ്രധാനമായ മററു ചില കാര്യങ്ങളുണ്ട്. അടുത്ത ദിവസം കേസ്സാണ്. കേസ്സിൽ ജയിയ്ക്കണം. തോററുപോയാൽ— അതാലോചിയ്ക്കുവാൻകൂടി വയ്യ! മാനക്കേട് ഒരു വക—പണനഷ്ടം വേറെ. വക്കീലിനെ കാണാൻവേണ്ടിയാണ് ആ മഴയത്ത് തന്നെ ഇറങ്ങിപ്പുറപ്പെട്ടത്! പണം പുല്ലുപോലെ ചിലവാക്കാൻ ഞാൻ തയ്യാറാണ്! പക്ഷെ ഒരു കാര്യം. കേസ്സു ജയിയ്ക്കണം. വക്കീൽ ഉറപ്പുതന്നിട്ടുണ്ട്; ജയിയ്ക്കും, സംശയമില്ല. പ്രതി ഒരു സാധുവാണ്! ആ പാപ്പർ പുള്ളി, കിണഞ്ഞു വാദിയ്ക്കാനൊന്നും വരില്ല. സാധുക്കളാണെങ്കിൽ അവർ അവരുടെ നിലയ്ക്ക് നിൽക്കണ്ടേ? അവൻ ധിക്കാരിയാണ്—അവനെ ഒരു പാഠം പഠിപ്പിച്ചേ തീരൂ........

എന്റെ ആലോചനയുടെ ചരടു പൊട്ടി. ആരോ കരയുകയാണോ? ആവാൻ വഴിയില്ല. ഈ രാത്രിസമയത്ത്, മനുഷ്യരാരും അവിടെ ഉണ്ടാവില്ല....എന്തോ ആവട്ടെ. കേസ്സിനു വക്കീലിനെ ഒന്നു, മാററിയാലോ? ഈയാളെക്കാൾ മിടുക്കനായ ഒരാളുണ്ട്! ഫീസ്സ് കൂടുതലാണെന്നേയുള്ളു—സാരമില്ല.

അതേ ശബ്ദം വീണ്ടും. അപ്പോൾ ഞാനവിടെ നിൽക്കുകതന്നെ ചെയ്തു! ചുററുപാടുംനോക്കി: ഭയങ്കരമായ ഇരുട്ട് ഒന്നും കാണാനില്ല.

“ഇവിടെയൊന്നു വരണേ”.... മനുഷ്യന്റെ ശബ്ദം തന്നെ. എന്തു നാശമാണിത്! പാതിരയ്ക്ക്, വഴിനടക്കുന്നവരെ ബുദ്ധിമുട്ടിയ്ക്കാൻ ആരാണിവിടെ വലിഞ്ഞു കയറിയിരിയ്ക്കുന്നത്!

നേരം വളരെയധികമായിരിയ്ക്കുന്നു! എനിയ്ക്ക് വിശപ്പുണ്ട് ക്ഷീണമുണ്ട്. വീട്ടിലെത്തി എന്തെങ്കിലും കഴിച്ച് കിടയ്ക്കയിൽച്ചെന്നു വീണാൽ മതി എന്നായിരിയ്ക്കുന്നു.

“ഇവിടെയൊന്നു വരണേ”.... ഓ, ഒരു സ്ത്രീയുടെ ശബ്ദമാണോ? എന്തൊരുപദ്രവമാണ്. പക്ഷെ അതു കേട്ടുകൊണ്ടു എങ്ങനെയാണു പോവുക? ഒരു സ്ത്രീയുടെ ശബ്ദമല്ലേ? എങ്ങനെയാണ് അങ്ങോട്ടു ചെല്ലുക?—അർദ്ധരാത്രി. കൂരിരുട്ട്. പേമാരി. ഒരു വഴിത്തിരുവ്. ഏകാകിനിയായ ഒരു സ്ത്രീ വിളിയ്ക്കുന്നു! അങ്ങോട്ട് പോകുന്നതും പന്തിയല്ല.

ആ ശബ്ദം വീണ്ടുമുയന്നു. തളന്ന ശബ്ദമാണ്. നിസ്സഹായത അതിൽ അലയടിച്ചിരുന്നു. അവസാനം ഞാൻ ശബ്ദം കേട്ട സ്ഥലത്തേയ്ക്ക് ചെല്ലാൻ തന്നെ തീർച്ചയാക്കി.

ഞാൻ തീപ്പെട്ടിക്കൊള്ളി ഉരച്ചു. ചോന്നൊലിച്ച് വീഴാററായ ഒരു ചെറിയ കുടിൽ. അതിന്റെ മുമ്പിൽ എന്തോ ഒന്നിരിയ്ക്കുന്നു! ആ ശബ്ദം പുറപ്പെടുവിച്ചത് ആ സത്വമായിരിയ്ക്കണം.

ഞാൻ കുറച്ചുകൂടി അടുത്തുചെന്നു. ഒരു തീപ്പെട്ടിക്കൊള്ളികൂടി കത്തിച്ചു. ആ സത്വത്തെ നല്ലപോലെ ഒന്നുനോക്കി: സ്ത്രീതന്നെ, സംശയമില്ല. അവൾ കാലു നീട്ടിയിരിയ്ക്കുകയായിരുന്നു മാറിൽ തുണിയിൽ പൊതിഞ്ഞ ഒരു ചോരക്കുഞ്ഞു പററിക്കിടപ്പുണ്ട്. അതിനു ജീവനുണ്ടോ എന്തോ?

അഗാധമായ നിശ്ശബ്ദത! അതു ഞാൻ പ്രതീക്ഷിയ്ക്കാത്തതായിരുന്നു! ഏതോ തെണ്ടിപ്പെണ്ണായിരിയ്ക്കും. തെണ്ടിത്തിരഞ്ഞു നടക്കുന്നതിനിടയിൽ ഇവിടെയെത്തിയതാവും—ഇവിടെക്കിടന്നുതന്നെ പ്രസവിയ്ക്കുകയും ചെയ്തിരിയ്ക്കും ആ പെണ്ണിന്റെ അടുത്താണു ചെന്നുപെട്ടത്.

“അടുത്തു വല്ല ആസ്പത്രിയുമുണ്ടോ?” അവളുടെ സ്വരം വ്യക്തമായിരുന്നില്ല. അവൾ കരയുന്നുണ്ടായിരുന്നു; കത്തിക്കഴിയാററായ തീപ്പെട്ടിക്കൊള്ളിയുടെ വെളിച്ചത്തിൽ ഞാനവളുടെ മുഖം നന്നായിക്കണ്ടു: ഏകദേശം മുപ്പത്തിയഞ്ചു വയസ്സായിട്ടുണ്ടാവും. അവൾ വല്ലാതെ ക്ഷീണിച്ചിരിക്കുന്നു. കൺപോളകൾ പൊങ്ങുന്നില്ല! ആ ഒട്ടിയ കവിളിലൂടെ കണ്ണീരൊഴുകുന്നുണ്ടായിരുന്നു!

അവൾ, അടുത്തെങ്ങാനും ഒരാസ്പത്രിയുണ്ടോയെന്നാണ് ചോദി

ച്ചത്! ആ സ്വരം, ആ മുഖഭാവം, ആ ചോരക്കുഞ്ഞിനേയും മാറിൽ പററിച്ചുപിടിച്ചുകൊണ്ടുള്ള ഇരുപ്പ്! അവ എന്നിൽ വമ്പിച്ച ഒരു പരിവർത്തനം ഉണ്ടാക്കുകതന്നെ ചെയ്തു! എനിയ്ക്കുവളോടനുകമ്പ തോന്നി.

ഞാൻ പറഞ്ഞു: "ആസ്പത്രിയിലേയ്ക്ക് ഇവിടന്ന് നാലു നാഴികയുണ്ട്. ഇപ്പോൾ പൂട്ടിയിട്ടുണ്ടാവും."

അവൾ കരഞ്ഞുകൊണ്ടു പറഞ്ഞു: "നാളേയ്ക്ക് ഞാനും എൻെറ കുഞ്ഞും ചത്തുപോകും!"

ഞാൻ ശാന്തനായി അവളോടു ചോദിച്ചു: "എവിടെയാണു രാജ്യം?"

"ഞാനിപ്പോഴാണു വന്നത്. ഇതുവരെ ഓടിയെത്തി—ഇവിടെക്കിടന്ന്..........." അവൾ വാചകം മുഴമിച്ചില്ല!

ഞാൻ ധർമ്മസങ്കടത്തിലായി. എന്തുചെയ്യും—അവിടെ ചെന്നതാണാപത്തായത്. ഒന്നും മിണ്ടാതെ പോയാലോ? ചോന്നൊലിച്ച ആ പീടികക്കോലായിൽക്കിടന്ന് അവളും ചോരക്കുഞ്ഞും ചത്തുപോകും! രണ്ടു മനുഷ്യജീവിതങ്ങളെ അങ്ങനെ മരണത്തിൻെറ വായിലേയ്ക്ക് തള്ളിവിട്ട് പോവാൻ പാടുണ്ടോ? അവൾ തെററുകാരിയായിരിയ്ക്കാം—പക്ഷെ ആ കുഞ്ഞു? അതിനെ രക്ഷിയ്ക്കണമെന്നെനിയ്ക്കു തോന്നി.

ഞാൻ അവളോടു പറഞ്ഞു: "എൻെറ കൂടെ വരു. നാളെ കാലത്ത് ആസ്പത്രിയിലേയ്ക്ക് പോകാം." നിശ്ശബ്ദത നിറഞ്ഞ ചില നിമിഷങ്ങൾ കടന്നുപോയി. ഞാൻ ഒരു തീപ്പെട്ടിക്കൊള്ളിക്കൂടി ഉരസി.

"ശരി. എണീയ്ക്കു"

അവൾ എഴുനേല്ക്കുവാൻ ശ്രമിച്ചു പക്ഷെ വീണ്ടും അവിടെത്തന്നെ ഇരുന്നു. അവൾക്ക് തനിയെ എഴുന്നേല്ക്കുവാൻ ശക്തിയുണ്ടായിരുന്നില്ല. ഞാൻ കൈപിടിച്ചു അവൾ പതുക്കെപ്പതുക്കെ എഴുനേററു.

"നമുക്ക് പോകാം." ഞാൻ പറഞ്ഞു.

അവൾ ഇഴഞ്ഞുനീങ്ങി. അവൾ ഒരു കയ്യുകൊണ്ടു ആ ചോരക്കുഞ്ഞിനെ മാറിൽ പററിപ്പിടിപ്പിച്ചിട്ടുണ്ട്. മറെകൈകൊണ്ട് എൻെറ കയ്യിൽ പിടിച്ചു തൂങ്ങിയിട്ടുമുണ്ട്. അങ്ങനെ നടന്നുനടന്നു എൻെറ വീട്ടിൻെറ പടിയ്ക്കൽ എത്തി. പടിപ്പുരയുടെ മുകളിലത്തെ വാതിൽ തുറന്ന് ഞാൻ വിളക്കു കത്തിച്ചു. അവളോടു അവിടെ ഇരിയ്ക്കുവാൻ പറഞ്ഞ് ഞാൻ അകത്തേയ്ക്കു പോയി. ഞാൻ കൊണ്ടുവന്നുകൊടുത്ത ഭക്ഷണസാധനങ്ങൾ അവൾ ആർത്തിയോടെ വാങ്ങിക്കഴിച്ചു!

വിളക്കിൻെറ പ്രഭയിൽ ഞാൻ അവളുടെ മുഖം നല്ലപോലെ നോക്കിക്കണ്ടു: ആ മുഖമെനിയ്ക്ക് പരിചയമുണ്ട്! എവിടുന്ന് കണ്ടുവെന്നും, എപ്പോൾ കണ്ടുവെന്നും ഓർമ്മയില്ല! അവളുടെ കണ്ണുകളിൽ ഐശ്വര്യവും കുലീനതയും കാണാമായിരുന്നു.

ഏതായാലും അവളുടെ ചരിത്രങ്ങളെല്ലാം കേട്ടു കഴിയു എന്നു ഞാൻ തീർച്ചപ്പെടുത്തി. അർദ്ധരാത്രിയിൽ, ഇരുട്ടത്ത് ഒരു കുഗ്രാമത്തിൽ വന്നു ചേരാനുള്ളകാരണം എന്തെന്നു ഞനവളോടുചോദിച്ചു.

ആദ്യംമടിച്ചുവെങ്കിലും എൻെറ നിർബ്ബന്ധത്താൽ അവൾ അവളുടെ കഥ പറയാൻ ഒടുവിൽ സമ്മതിച്ചു.

അവൾ കഥ പറയാൻ തുടങ്ങി.

"എൻെറ രാജ്യം പട്ടാമ്പിയാണ്."

"ഓ, അപ്പോൾ ഇവിടെ അടുത്ത്തന്നെയാണല്ലേ?" ഞാൻ ഇടയിൽക്കടന്നു ചോദിച്ചു. "എന്താ വീട്ടുപേര്?"

"—എന്നു കേട്ടിട്ടുണ്ടോ?"

"ഓ, ധാരാളം. അപ്പോൾ ഒരു നമ്പൂതിരിസ്ത്രീയാണല്ലെ?"

"അതെ......"

"എന്നിട്ടു ഈ നിലയിലെല്ലാം വരാൻ കാരണം? ഈ കുട്ടിയുടെ അച്ഛൻ........?" എനിയ്ക്കൊരുപ

ത്തിനായിരം ചോദ്യം ഒരേ ശ്വാസത്തിൽ ചോദിയ്ക്കാനുണ്ടായിരുന്നു.

അവൾ പറഞ്ഞു: "ഈ കുട്ടിയുടെ അച്ഛൻ ഇപ്പോളുണ്ടോ എന്നറിയില്ല........"

കുറച്ചുനേരത്തിന്നു് അവൾ ഒന്നും സംസാരിച്ചില്ല.

"ആട്ടെ—ഉണ്ടായതെല്ലാം തുറന്നു പറയു."

അവൾ തുടർന്നു: "എനിയ്ക്കു് പ്രായം തികഞ്ഞു. സൗന്ദര്യം മുററിത്തഴച്ച ഒരു പതിനഞ്ചുകാരി. എൻെറ അച്ഛൻ സുഖമില്ലാതെ കിടപ്പിലായിരുന്നു. അപ്ഫനായിരുന്നു അന്നു കാര്യം നോക്കിയിരുന്നതു്. അദ്ദേഹം എന്നെ ഒരു കിഴവൻ നമ്പൂതിരിയ്ക്കു് പിടിച്ചുകൊടുത്തു. ഒരു വലിയ ജന്മിയായിരുന്നു അദ്ദേഹം. പക്ഷെ അതു് അദ്ദേഹത്തിൻെറ മൂന്നാംവേളിയായിരുന്നു. അദ്ദേഹത്തിന്നു—എൻെറ ഭർത്താവെന്ന പേരിൽ അറിയപ്പെട്ട ആ മൂത്തു മുരച്ച വൃദ്ധന്നു്—അന്നു അമ്പത്തൊമ്പതു് തികഞ്ഞിരുന്നു! അങ്ങിനെ ഒരു പതിനാറുകാരി പെൺകുട്ടി, ഒരമ്പത്തൊമ്പതുകാരൻ തന്തക്കൊരണ്ടിയ്ക്കു് ബലിയർപ്പിയ്ക്കപ്പെട്ടു. ഞാൻ ഒരു ഭാര്യയായി. അങ്ങിനെ ഒരാറുമാസക്കാലം ഞാൻ മരിച്ചുകൊണ്ടു ജീവിച്ചു. എൻെറ ഭർത്താവു് ഒരു തികഞ്ഞ യാഥാസ്ഥിതികനായിരുന്നു. അദ്ദേഹത്തിൽനിന്നും ഏല്ക്കേണ്ടിവന്നിരുന്ന ഭേദ്യങ്ങളെല്ലാം ഒരുവിധം ഞാൻ സഹിച്ചു. രണ്ടു ഏടത്തിമാർ! ഹൗ, അവരുടെ ആ കുത്തുമൂത്ത ശകാരങ്ങൾ! അതാണു് എനിയ്ക്കു് പൊറുക്കാൻ കഴിയാഞ്ഞതു്. എങ്കിലും അതെല്ലാം സഹിച്ചുകൊണ്ടു കുറെക്കാലംകൂടി ഉന്തിനീക്കി. അധികം താമസിയാതെ അദ്ദേഹം രോഗബാധിതനായി. ചികിത്സകൾ കുറെയെല്ലാം ചെയ്തുനോക്കി. ഫലിച്ചില്ല, അക്കൊല്ലംതന്നെ അദ്ദേഹം മൂന്നു വിധവകളെ ഈ ലോകത്തിന്നു സമ്മാനിച്ചു മരിച്ചുപോയി. ഞാൻ ജീവിതത്തിൻെറ മധുരപ്രതീക്ഷകളെ അയവിറക്കിക്കൊണ്ടു ദിവസങ്ങൾ തള്ളിനീക്കിക്കൊണ്ടിരുന്നു. ഏടത്തിമാരുടെ മർദ്ദനങ്ങൾ സഹിയ്ക്കുവാൻ കഴിയാതായപ്പോൾ ഞാൻ ഒരുദിവസം രാത്രി അവിടെനിന്നും ഒളിച്ചോടിപ്പോയി. ആയിടയ്ക്കാണു് ഞാൻ മതം മാറിയതു്. ഞാൻ അന്നു സൗന്ദര്യം വെട്ടിത്തുളുമ്പുന്ന ഒരു പതിനേഴുകാരിയായിരുന്നു. ഒരു വരനെ സമ്പാദിയ്ക്കുവാൻ ഒട്ടുംതന്നെ വിഷമിയ്ക്കേണ്ടിവന്നില്ല. ഞാൻ ഐഡോൺെറ ഭാര്യയായി. അയാൾ ഒരു ഡ്രൈവറായിരുന്നു. അന്നും ഞാൻ ഈ നാട്ടിൽത്തന്നെയായിരുന്നു താമസിച്ചിരുന്നതു്!! സുഖശീതളമായ ചില കൊല്ലങ്ങൾ ഞങ്ങളെ തഴുകിക്കൊണ്ടു കടന്നുപോയി. ഐഡോണിൽ എനിയ്ക്കു് രണ്ടു കുട്ടികൾ ഉണ്ടായി. മൂത്തതു് പെൺകുട്ടി. അവൾക്കിന്നു ഏതാണ്ടു് പതിനഞ്ചു വയസ്സായിക്കാണും! മററവനു പത്തും.

ഞാനും അയാളുമായി ഒരുദിവസം കാരണവശാൽ വലിയ വഴക്കുകളുണ്ടായി. അയാൾ എന്നെ ഉപേക്ഷിച്ചു. ഞങ്ങൾക്കു ജീവിയ്ക്കുവാൻ കുറച്ചെല്ലാം കഷ്ടപ്പെടേണ്ടിവന്നു. എങ്കിലും ഞങ്ങൾ ജീവിച്ചു." അവൾ ഒന്നു ചരിഞ്ഞു കിടന്നു. ഞാൻ ചുമരിൽ തൂക്കിയിരുന്ന ടൈംപീസിൽ നോക്കി. നേരം ഒരു മണിയാകാൻ അഞ്ചുമിനുട്ടുയുള്ളു. ഞാൻ ഒരു സിഗററു കൊളുത്തി പുകച്ചുരുളുകളെ കോഴിമുട്ടയുടെ ആകൃതിയിൽ വിട്ടുകൊണ്ടു കഥ കേൾക്കാൻ തയ്യാറായി ഇരുന്നു.

"ശരി കേട്ടോളൂ" അവൾ കുട്ടിയുടെ പുതപ്പു് ശരിപ്പെടുത്തി വീണ്ടും തുടർന്നു:

"ആയിടയ്ക്കാണു് എൻെറ ജ്യേഷ്ഠൻ എന്നെ ആര്യസമാജത്തിൽ ചേർക്കാൻ ഉത്സാഹിയ്ക്കുന്നതായി ഞാൻ അറിഞ്ഞതു്. അതിൻെറ ഫലമായി ഒരു മാസത്തിന്നുള്ളിൽ ഞാൻ ആര്യസമാജത്തിൽ ചേർന്നു. ഒരു കൊല്ലത്തോളം ഞാൻ അവിടെ താമസിച്ചു, ചില്ലറത്തൊഴിൽ ചെയ്തുകൊണ്ടു്. ഇതിനിടയിൽ എനിയ്ക്കു് ഒരു ഭർത്താവുകൂടിയുണ്ടായി. കിരൺസാഹു. അദ്ദേഹം എന്നെ സ്വീകരിച്ചു; എൻെറ കുട്ടികളേയും. ഒരാഴ്ച കഴിഞ്ഞപ്പോഴേക്കും ഞങ്ങളുടെ താമസം അദ്ദേഹത്തോടൊന്നിച്ചാക്കി. അങ്ങിനെ ഞാൻ മൂന്നാമതൊരു പ്രാവശ്യംകൂടി മധുവിധു കൊണ്ടാടി.

ഞാനദ്ദേഹത്തേയും അദ്ദേഹമെന്നേയും സ്നേഹിച്ചുകൊണ്ടു് ഞങ്ങൾ ഉത്തമഭാര്യാഭർത്താക്കന്മാരായി ജീവിയ്ക്കുവാൻ തുടങ്ങി. നിങ്ങൾക്കു് ഉറക്കംവരുന്നുണ്ടോ? ഇതാ അവസാനിയ്ക്കാറായി. ഇനിയങ്ങോട്ടുള്ള ചരിത്രത്തിലെ ചില ഏടുകൾ പറിഞ്ഞുപോയിരിയ്ക്കുന്നു. അതുകൊണ്ടു മുഴുവൻ ഉണ്ടായെന്നു വരികയില്ല. എങ്കിലും ചുരുക്കം ഇതാണു. എൻെറ പുതിയ ഭർത്താവിന്നു ബങ്കാളിൽ എവിടേയോ കുറെ കച്ചവടങ്ങളെല്ലാം ഉണ്ടായിരുന്നു. ഞങ്ങൾ സകുടുംബം ബങ്കാളിലേയ്ക്കു്പോയി. അദ്ദേഹം ഒരുയർന്ന കുടുംബത്തിലെ ഏക വ്യക്തിയായിരുന്നു. വളരെയധികം കമ്പനികളും മററു കച്ചവടങ്ങളും അദ്ദേഹത്തിൻെറ മേൽനോട്ടത്തിൽത്തന്നെ നടക്കുന്നുണ്ടായിരുന്നു.

ഗ്രഹപ്പിഴയെന്നുതന്നെപറയട്ടെ, അപ്പോഴേക്കും വർഗ്ഗീയലഹള അ

ല്ലാല്ലമായി തലപൊക്കാൻ തുടങ്ങിയിരുന്നു. പിന്നത്തെ ഗതി എന്തായിരിക്കുമെന്നു ഊഹിയ്ക്കുകയായിരിക്കും നല്ലത്. രക്തം, ചുവന്നരക്തം. ഹിന്ദുവിൻേറയും മുസ്ലീമിൻേറയും. എങ്ങും രക്തപ്പുഴകൾ. എനിയ്ക്കുത് വിവരിയ്ക്കാൻ വാക്കുകിട്ടുന്നില്ല. സ്ത്രീകൾ, കുട്ടികൾ എല്ലാവരും കൊള്ളയടിയ്ക്കപ്പെട്ടു. അച്ഛനില്ലാത്ത കുട്ടികൾ, അമ്മയില്ലാത്തകുട്ടികൾ, ഭർത്താക്കന്മാരും കുട്ടികളുമില്ലാത്ത ഭാര്യമാർ, കുട്ടികളും ഭാര്യമാരും ഇല്ലാത്ത ഭർത്താക്കന്മാർ. എല്ലാം ഛിന്നഭിന്നമാക്കപ്പെട്ടു. മാനഭംഗങ്ങൾ! പിടിച്ചുപറികൾ. മാനം എവിടേയും വില്ക്കപ്പെട്ടു. എങ്ങും ഘോഷയാത്ര, ശവങ്ങളുടെ ഘോഷയാത്ര! കൈനഷ്ടപ്പെട്ടവർ, കാൽനഷ്ടപ്പെട്ടവർ അങ്ങിനെ അംഗഭംഗം വന്നവർ മറെറാരിടത്ത്. എവിടേയും നിസ്സഹായത കൂത്താടിക്കൊണ്ടിരുന്നു. ഓരോരുത്തരും ജീവനെ കയ്യിൽ എടുത്തുകൊണ്ടു ഓടിത്തുടങ്ങി. എവിടേയ്ക്ക്? അങ്ങിനെയില്ല. എവിടേയ്ക്കെങ്കിലും. അങ്ങിനെ ഞാനും ഓടി. എനിയ്ക്ക് നിറഞ്ഞ ഗർഭം. എന്തുചെയ്യും ഞാൻ? ഓടി കാട്ടിൽക്കൂടി, റോട്ടിൽക്കൂടി; പണമില്ല, യാതൊന്നുമില്ല. ഞാനൊററയ്ക്ക്; എനിയ്ക്കാരുമില്ല. അങ്ങിനെ ഓടി, ഓടി ഇവിടെ ഇപ്പോൾ വണ്ടിയിറങ്ങി. എനിയ്ക്ക് പ്രസവം അടുത്തതായിത്തോന്നി. അങ്ങിനെ ഞാൻ ഇവിടെ എത്തി. ................നിങ്ങളെന്താ ഉറങ്ങിപ്പോയോ?

"ഇല്ല."

ഞാൻ ആകെ വിയർത്തിരുന്നു. മഴക്കാറെല്ലാം ഒഴിഞ്ഞ് ആകാശം ഒരുവിധം തെളിഞ്ഞ് കാണപ്പെട്ടു. ഇലകളിൽനിന്നും വെള്ളത്തുള്ളികൾ ഇററിററ് വീണുകൊണ്ടിരുന്നു. ഈ കഥകേട്ട് അവരും കരയുകയായിരുന്നുവോ?

ഞാൻ അടുത്ത മുറിയിൽപോയി ക്കിടന്നു. ഉറക്കം വന്നില്ല!........ കണ്ണിറുകെ ചിമ്മിനോക്കി.

അടുത്ത ദിവസം കേസ്സാണ്, ....എൻെറ ആലോചന അങ്ങോട്ടു ചെല്ലുന്നില്ല! ശവങ്ങൾ! ചുററും ശവങ്ങൾ: ഹിന്ദുവിൻെറ, മുസ്ലീമിൻെറ. രക്തപ്പുഴയിലൂടെ ശവങ്ങൾ ഒഴുകുന്നു....തലയില്ലാത്ത ശവം....കണ്ണില്ലാത്ത ശവം! അവയെല്ലാം ചേർന്ന് എൻെറ ചുററിലും ഘോഷയാത്ര നടത്തുന്നു! രക്തം, എവിടേയും രക്തം!

—

# അടുക്കളയിൽ

## 1 ഫ്റൂട്ട്സാലഡ്

പഴങ്ങൾ—പച്ചമുന്തിരിങ്ങ, ആപ്പിൾ, നേന്ത്രപ്പഴം അല്ലെങ്കിൽ കദളിപ്പഴം, ഓറഞ്ച്, കൈതച്ചക്ക,മുതലായവ.

(ഇവയെല്ലാം വേണമെന്നില്ല. ഒന്നോ രണ്ടോ പഴങ്ങൾകൊണ്ടും ഉണ്ടാക്കാം)

| | |
|---|---|
| പഞ്ചസാര | 3 സ്പൂൺ |
| വെള്ളം | 3 തുടം |

ഓറഞ്ചിൻെറ തൊലി ചെറുതായരിഞ്ഞതു് ലേശം

ഒരു ചെറുനാരങ്ങയുടെ നീരു്.

മാർഗ്ഗം:—പഞ്ചസാരയും ഓറഞ്ചിൻ തൊലിയും വെള്ളമൊഴിച്ച് അടുപ്പിൽവെച്ച് തിളപ്പിച്ച് ഏകദേശം 5 മിനിററ് കഴിയുമ്പോൾ വാങ്ങിവെക്കുക. പഞ്ചസാരപ്പനി ആറിക്കഴിയുമ്പോൾ നാരങ്ങനീരും ഒഴിക്കണം. മുറിക്കണ്ടിയ പഴങ്ങൾ ഇഷ്ടമുള്ള ആകൃതികളിൽ മുറിച്ചും ഓറഞ്ചിൻെറ ഓരോ അല്ലിയിന്മേലും ഉള്ള നേരിയ തൊലി അല്ലി മുറിഞ്ഞുപോകാതെ പൊളിച്ചും ഒരു ഫ്രൂട്ട് ഡിഷിൽ ഭംഗിയായി നിരത്തിവെച്ച് പഞ്ചസാര പാനി മുകളിൽ ഒഴിക്കുക. ഒരു മണിക്കൂർ കഴിഞ്ഞ് കസ്റ്റഡ്് ചേർത്തോ കുറുക്കി വററിച്ച പാൽ കൂട്ടിയോ ഉപയോഗിക്കാം.

N. B. നേന്ത്രപ്പഴം, കൈതച്ചക്ക മുതലായ പഴങ്ങൾ പഞ്ചസാര പാനിയാക്കുമ്പോൾ അതിലിട്ട് ഒന്ന് വേവിച്ചും ഇഷ്ടമുണ്ടെങ്കിൽ ഉപയോഗിക്കാവുന്നതാണ്.

## 2 കസ്റ്റർഡ്

| | |
|---|---|
| പഞ്ചസാര | 1 സ്പൂൺ |
| പാല് | 2 കപ്പ് |
| മുട്ട | 5 |
| വാനിലം | |

എസൻസ് $\frac{1}{4}$ ചായക്കരണ്ടി

മാർഗ്ഗം:—മുട്ട നല്ലപോലെ അടിച്ച് തണുത്തപാലും ചേർത്ത് ഒരു ചെറിയ അലുമിനിയം പാത്രത്തിലൊഴിക്കുക. വേറെ ഒരു വലിയ പാത്രത്തിൽ വെള്ളമൊഴിച്ച് അലുമിനിയം പാത്രം ആ വെള്ളത്തിൽ വച്ച് അടുപ്പേലാക്കി ഇളക്കിക്കൊണ്ടിരിക്കണം. പഞ്ചസാരയും എസ്സൻസും ചേർത്ത് ഒരുവിധം കുറുകിത്തുടങ്ങുമ്പോൾ വാങ്ങിവച്ച് ആറിയശേഷം ഫ്രൂട്ട് സാലഡിൻെറകൂടെ ഉപയോഗിക്കാം.

—

# പഞ്ചവർണ്ണക്കിളികൾ

(ഗ്രന്ഥകർത്താ: അക്കിത്തം; പ്രസാധകന്മാർ: മംഗളോദയം ലിമിററഡ്, തൃശ്ശിവപേരൂർ, വില 12 ണ.)

ശ്രീ. അക്കിത്തത്തിന്റെ "കേസരി", "മരിച്ചപ്പോൾ", "തമ്പുരാൻകുട്ടി", "ആശാരിക്കുട്ടികൾ", "പഞ്ചവർണ്ണക്കിളികൾ" ഈ അഞ്ചു കവിതകളുടെ ഒരു സമാഹാരണമാണ് ഇപ്പുസ്തകം.

ഇതിൽ ആദ്യത്തെ കവിതയായ "കേസരി" ശ്രീ: എ. ബാലകൃഷ്ണപിള്ളയെ സംബന്ധിച്ച് എഴുതിയിട്ടുള്ളതാണ്. മലയാളത്തിലെ ഇന്നത്തെ തലയെടുപ്പുള്ള പല സാഹിത്യകാരന്മാരെയും മുമ്പോട്ടു കൊണ്ടുവരികയും സാഹിത്യത്തിൽ പുരോഗമപരമായ ഒരു ചിന്താഗതി സൃഷ്ടിച്ചുവിടുകയും ചെയ്തിട്ടുള്ള ശ്രീ. ബാലകൃഷ്ണപിള്ളയോടു നമ്മുടെ തലമുറക്കുള്ള കടപ്പാടു തീർത്താൽ തീരാത്തതാണ്. ആ നിലക്കു ശ്രീ. അക്കിത്തത്തിന്റെ ഈ കവിത വെറും വീരാരാധനാപരമെന്നു പറഞ്ഞു തള്ളാവുന്നതല്ല. ശ്രീ. ബാലകൃഷ്ണപിള്ള മലയാളത്തിന്നു ചെയ്തിട്ടുള്ള സേവനങ്ങളെ അനുസ്മരിച്ചു കവി ആവേശപൂർവ്വം പാടുകയാണ് ചെയ്തിരിക്കുന്നതു്.

"അലയടിച്ചീടുന്ന
മലയാളക്കരയിലി–
ക്കളഗാനമിരുളാണ്ട
പാതിരാവിൽ" എന്ന ഈ

കവിതയിലെ ആദ്യത്തെ വരികളിൽ തന്നെ ആ ആവേശം വേണ്ടതു പ്രകടമായിട്ടുണ്ട്:

"അറബിക്കടലിന്റെ
കരയിലപ്പറവൂരി,–
ലൊരുമുക്കിലൊരുമൂക
മന്ദിരത്തിൽ,
തെളിവെള്ളത്താടിയി–
ലംഗുലിപായിച്ചും
ഒളിവിതറം കണ്ണടയിൽ
ദൃഷ്ടിനട്ടും
ഒരുകൊച്ചുചാരുക
സേരയിലൊരു നേർത്ത
നരരൂപം മലനാടേ,
കണ്ടുവോ നീ?" എന്നു ക

വി ചോദിക്കുമ്പോൾ, നിശ്ചയമായും കണ്ടു എന്നു പറയാൻ തോന്നും. ശ്രീ ബാലകൃഷ്ണപിള്ളയുടെ ശരിയായ ഒരു ചിത്രം വരക്കുവാൻ ആ വരികൾക്കു കഴിഞ്ഞിട്ടുണ്ട്.

**പി.ഏ. മുഹമ്മദ്കോയ**

രണ്ടാമത്തെ കവിതയായ "മരിച്ചപ്പോൾ" ശ്രീ ഒളപ്പമണ്ണയുടെ "റബ്ബർവൈഫ്" എന്ന കവിത വായിച്ചതിൽ നിന്നു കിട്ടിയ പ്രചോദനംകൊണ്ടെഴുതിയതാണെന്നു കവി പറയുന്നു.

"പെണ്ണിനെക്കണ്ടുകൂടാത്ത
പപ്പേട്ടൻ മരിച്ചപ്പോൾ
കണ്ണുനീരുതിർത്തില്ല
ദേശക്കാരാരും തന്നെ" എ

ന്ന ഈ കവിതയിലെ ആദ്യത്തെ വരികൾതന്നെ പ്രകൃതിനിയമങ്ങളുടെ നേരെ വിമുഖത ഭാവിച്ച്, "പണ്ടത്തെ സ്നേഹത്തോടെ സേവിച്ചും പൂജിച്ചും പിന്നത്തെക്കാലം വൃത്തികെട്ടവനായിത്തീർന്ന" മണ്ണടിഞ്ഞ ഒരു മനുഷ്യന്റെ ജീവിതപരാജയത്തെയാണ് കാണിക്കുന്നതു്. പക്ഷെ, നമ്മെ വളരെയധികം ചിന്തിപ്പിക്കേണ്ട ഈ കവിതയിൽ നാം ചിലേടത്തു ചിരിച്ചുപോകുന്നുണ്ട്. അതു നന്നായോ എന്നൊരു സംശയം. പരിഹാസത്തിന്റെ ശക്തി ഒന്നു കുറഞ്ഞിരുന്നുവെങ്കിൽ ഈ കവിത കൂടുതൽ കേമമാകുമായിരുന്നു. പ്രതിപാദ്യത്തിന്റെ മെച്ചമോർത്തു ആ ന്യൂനത നമുക്കു വിസ്മരിച്ചുകളയാം.

ഈ സമാഹാരത്തിലെ മൂന്നാമത്തെ കവിതയാണു എനിക്കേററവും പിടിച്ചതു. താൻ ജനിച്ചുവളർന്നവർഗ്ഗം നടത്തുന്ന മർദ്ദനവിതാനങ്ങൾ കണ്ടു സഹിക്കാൻ സാധിക്കാതായ ഒരു തമ്പുരാൻകുട്ടിയിൽ മനുഷ്യസ്നേഹപരമായ വികാരം ഉടലെടുക്കുന്നതും തമ്പുരാൻകുട്ടി എന്നു വിളിക്കപ്പെടുന്നതു് ആ കുട്ടിക്കു അസഹ്യമായിത്തോന്നുന്നതുമാണ് ഇതിലെ പ്രതിപാദ്യം. സാറിസ്റ്റ്റഷ്യയിൽ ജീവകാരുണ്യപരമായ ചിന്താഗതി പ്രിൻസ്ക്രോപോട്കിനെപ്പോലെയുള്ളവരെ പാവപ്പെട്ടവരുടെ ചേരിയിലേക്കു നീങ്ങുവാൻ പ്രേരിപ്പിച്ചതു ഇതേ മനോഭാവമായിരുന്നുവെന്നു തോന്നുന്നു. ഈ മനോഭാവം ശാസ്ത്രീയമായ മാർഗ്ഗത്തിലൂടെ നീങ്ങുമ്പോഴാണ് "ഡീക്ലാസ്സ്" ചെയ്യുക എന്ന നില വന്നുചേരുന്നതു്.

ആശാരിക്കുട്ടികളുടെ ഭംഗിയായ ചിത്രങ്ങൾ വരച്ചുവെച്ചുകൊണ്ടാണ് കവി നമ്മെ തന്റെ "ആശാരിക്കുട്ടികൾ" എന്ന കവിതയിലേക്കു ക്ഷണിക്കുന്നതു്. ഈ സമാഹാരത്തിൽ ഇത്രയും മിഴിവും തെളിവുമുള്ള ചിത്രങ്ങൾ വേറെയില്ലെന്നു പറയാം.

"എങ്കിലും ചാരത്തിതാ
പൂഴിയിലാറാടുന്നു
'ചങ്കരനാശാരി'തൻ
കല്ലൂരിക്കുമാരന്മാർ.
അവർതന്നാഹ്ലാദങ്ങ–
ളാകാശതലത്തിങ്ക–
ലലമാലയായ്പ്പൊങ്ങി
പ്പൊങ്ങിനേർത്തകലുന്നു
ഒന്നിനൊന്നോരേഴാണ്ടായീ,
മററതിനഞ്ചാണ്ടായീ

പിന്നെയാച്ചിരിക്കുന്ന
ചെക്കനോ മൂന്നാണ്ടായി
എന്തൊരു ചിരി! കീരി-
പ്പല്ലുകളാണല്ലല്ലീ
ചന്തമാണാവെണ്മുത്താ
ക്കല്ലുരിയ്ക്കാകപ്പാടെ"

ഇത്തരം ചിത്രങ്ങൾ നിങ്ങൾ നിത്യജീവിതത്തിൽ പതിവായി കാണാറില്ലേ? ഇല്ലെന്നു എങ്ങിനെ പറയും! അത്രയും വെടിപ്പായി ചിത്രങ്ങൾ വരക്കുന്നതിലാണു കവിയുടെ കൈവിരുതു് നാം ദർശിക്കുന്നതു്.

ഈ സമാഹാരത്തിന്നു താഴികക്കുടം വെക്കുന്ന ഒരു കവിതയാണു ഒടുവിലത്തെ കവിതയായ "പഞ്ചവർണ്ണക്കിളികൾ". ശ്രീ വെണ്ണിക്കുളം ഗോപാലക്കുറുപ്പിന്റെ "പച്ചക്കിളികൾ" എന്ന കവിതയാണത്രെ ഇതെഴുതാൻ കവിയ്ക്കു പ്രചോദനം നല്കിയതു്.

"ദൈവംനല്കിയ ഭൂമിയെ മർത്ത്യൻ
കൈവശമാക്കി—കണ്ടില്ലേ?
ദൈവികമാമീ വിളവും മനുജൻ
കൈവശമാക്കി—കണ്ടില്ലേ?
തത്തകൾ നെല്ലുലകൊത്തരുതത്രെ
മർത്ത്യനിതിന്നെന്തവകാശം?
എന്തൊരുഭീകരപരപുച്ഛം നര—
നെന്തൊരഹംഭാവാവേശം
രാവിമിനുക്കുക കൊക്കുകളൊക്കെ;
പ്പോവുക, ഭടരേ, തത്തകളേ
അഭിമാനികളുടെ പദവിമുടിശ്ശാ
നവകാശങ്ങളെ നേടാനും
പാടുക, പാടുക ധീരന്മാരേ,
പാവന സൈനികസംഗീതം:
'കൊത്തിയെടുക്കും തത്തകളിന്നീ
മർത്ത്യമനസ്സിലെ വിഷബീജം'

മി: അക്കിത്തത്തിന്റെ പക്ഷികളുടെ ഈ സമരപ്രഖ്യാപനം മനുഷ്യക്കു ചിന്തിക്കുവാൻ വളരെ വക തരുന്നുണ്ടു്.

അടുത്ത കാലത്തുണ്ടായ നല്ല കവിതാസമാഹാരങ്ങളിൽ ഒന്നാണിതെന്നു നിസ്സംശയം പറയാം.

—*—

# നാലു് നല്ലമുഖങ്ങൾ

**കെ, കെ. വി.**

തെളിഞ്ഞ ആ സായാഹ്നത്തിൽ കോഴിക്കോട്ടെ ടൌൺഹാളിലേക്കു കയറിയപ്പോൾ വലിയ പ്രതീക്ഷയൊന്നുമുണ്ടായിരുന്നില്ല പലർക്കും. അവിടെ കലാസമിതിയുടെ ആഭിമുഖ്യത്തിൽ ചില പ്രകടനങ്ങൾ നടക്കുന്നു. മലബാറിൽ ഉടനീളം രൂപമെടുക്കുകയും, എടുത്തുകൊണ്ടിരിക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന കലാസമിതികളുടെ പിന്നിൽ ഉണർവും, ഉഷാറും ഉള്ള കുറെ യുവാക്കന്മാർ ഉണ്ടെന്നെനിക്കറിയാം. ഒഴിഞ്ഞ മടിശ്ശീലയും, നിറഞ്ഞ ഹൃദയവുമായി പുറപ്പെടുന്ന അവരുടെ പ്രകടനങ്ങൾ ആവേശത്തിൽക്കവിഞ്ഞു് എന്തെങ്കിലും ആകുമൊ എന്നു് എന്റെ ഹൃദയാന്തരാളത്തിൽ സന്ദേഹം ഉണ്ടാകാതിരുന്നില്ല. എങ്കിലും നമ്മുടെ കുട്ടികളല്ലെ, കണ്ടുകളയാം, എന്നൊരു വിശ്വാസത്തോടെ ഞാനും അങ്ങു് കേറിയിരുന്നു. മൂന്നുമണിക്കൂർനേരത്തെ പരിപാടിയാണു് പ്രവർത്തകന്മാർ വാഗ്ദാനം ചെയ്തിട്ടുള്ളതു്. നമ്മുടെ സാധാരണത്തെ പതിവനുസരിച്ചു് അതൊരു അഞ്ചുമണിക്കൂറെങ്കിലും ആവും എന്നിട്ടു് തുടങ്ങേണ്ട സമയത്തു് തുടങ്ങില്ല; അവസാനിക്കേണ്ടപ്പോൾ അവസാനിക്കയുമില്ല. അങ്ങിനെ ആണല്ലോ ഒരു പതിവു്. പക്ഷെ ആറു് അഞ്ചിന്നു് ബെല്ലടിച്ചു; പ്രദർശനവും തുടങ്ങി. അതൊരു നല്ല തുടക്കമായിരുന്നു.

തുളസി, കൌസല്യ എന്നീ രണ്ടു ബാലികമാരുടെ സംഗീതം അവർക്കു മാത്രമല്ല, അതേപ്പെടുത്തിയ, കലാസമിതിക്കും അഭിമാനകരമാണു്. പിന്നീടു് നൃത്തങ്ങൾ; പിന്നേയും ഗീതങ്ങൾ. അങ്ങിനെ സജീവമായിപ്പോയിരുന്ന ആ പരിപാടികൾക്കിടയിൽ രണ്ടു കൊച്ചു നാടകങ്ങളും ഉണ്ടായിരുന്നു—'പൊടിപൊടിച്ച സംബന്ധവും' 'വിഷപ്പാമ്പും'. ആ രണ്ടു നാടകങ്ങളിലൂടെ പ്രത്യക്ഷപ്പെട്ട പുതിയ നാലു മുഖങ്ങളെപ്പററി എഴുതാനാണു് ഞാനിവിടെ ആഗ്രഹിക്കുന്നതു്. അഭിനയചാതുര്യമുള്ള ആ യുവാക്കളെ സ്റ്റേജിൽ പിടിച്ചുനിർത്തുവാൻ കലാസമിതി ശ്രമിക്കുമെങ്കിൽ അതുതന്നെ നല്ലൊരു കലാസേവനമാവും. ഓരോരുത്തരെപ്പററി പറയാം:

ശ്രീ. പി. പത്മനാഭൻ.

'പൊടിപൊടിച്ച സംബന്ധ'ത്തിൽ കഥാനായകന്റെ ഭാഗം അഭിനയിച്ച അചിരാരബ്ധതാരുണ്യനായ ഇദ്ദേഹം ഒന്നാമത്തെ തവണയാണു് സ്റ്റേജിൽ കേറിയതെന്നു കേൾക്കുമ്പോൾ അതു വിശ്വസിക്കുവാൻ പ്രയാസം തോന്നും. ശ്രീമാൻ ഇടശ്ശേരിയുടെ ആ കഥാപാത്രം കിണ്ണത്തിന്റെ വക്കത്തു വെച്ച നെല്ലിമ്മണിയാണു്. അല്പം അധികമായാൽ ആഭാസമായി; അല്പം കുറഞ്ഞാലൊ കഥാപാത്രത്തെ കാണുകയുമില്ല. ഉദിക്കുകയും മറയുകയും ചെയ്യേണ്ട കൊച്ചു കൊച്ചു ചടുലഭാവങ്ങൾ കലാഭംഗി

യോടെ ആ നടൻെറ മുഖത്ത് വരുകയും പോവുകയും ചെയ്തു. സ്വയം മനോധമ്മങ്ങളെ പ്രകടിപ്പിക്കുകമാത്രമല്ല, സഹനടൻെറ മനോധമ്മങ്ങളെ യഥാവിധി സ്വീകരിക്കുകയും ചെയ്തു. ചുരുക്കത്തിൽ അദ്ദേഹം ആ കഥാപാത്രമായി ജീവിച്ചു. ഈ വാസനയോടൊപ്പം, വൈഭവവും ചേരുന്നുവെങ്കിൽ കുറച്ചുകാലത്തിന്നുള്ളിൽ മലയാളനാടകവേദിക്ക് ഒരൊന്നാംകിട നടനെകിട്ടും. അദ്ദേഹത്തിൻെറ എല്ലാ ചനങ്ങളിലും ഒരു കലാബോധമുണ്ട്. അതു ദൃഢബദ്ധമാക്കിത്തീക്കാൻ ഒരു ചെറിയ അഭ്യാസം—അത്രയെ ഞാൻ ഇതുകൊണ്ടുദ്ദേശിക്കുന്നുള്ളു. കൂടുതൽ ഗൌരവാവഹങ്ങളായ നാടകങ്ങളിലെനായകസ്ഥാനം അദ്ദേഹത്തിന്നു കൊടുത്തുനോക്കേണ്ടതാണ്.

ശ്രീ. കെ. ബാലകൃഷ്ണമേനോൻ

ഒരു റേഡിയോ താരമായ ഇദ്ദേഹത്തിൻെറ ശബ്ദാഭിനയവൈദഗ്ദ്ധ്യം ഇതിന്നുള്ളിൽ മലബാറിലെങ്ങും വിളിക്കൊണ്ടുകഴിഞ്ഞിട്ടുണ്ട്. ഒരു നടനെന്നനിലക്ക് കോഴിക്കോട്ടെ പൌരന്മാർ അദ്ദേഹത്തെ കാണുന്നത് നടാടെയാണ്. കുറച്ചേ അദ്ദേഹത്തിന്നു് അഭിനയിക്കാനുണ്ടായിരുന്നുള്ളു. ആ കുറച്ചുമതിയായിരുന്നു അദ്ദേഹം ആരാണെന്നു കാണിക്കാൻ. ശുദ്ധഗതിക്കാരനും ധിക്കാരിയും ആയ ആ ഡ്രൈവർ ആ നോട്ടത്തിലും ആ നില്പിലും പ്രതിഫലിച്ചു.

ശ്രീ. കെ. പി. രാമൻ നായർ

തഴക്കം ചെന്നൊരു നടനാണ് ശ്രീ രാമൻനായർ. എന്നിട്ടും നമ്മുടെ ആളുകൾ അദ്ദേഹത്തെ വേണ്ടത്ര നോക്കിക്കണ്ടിട്ടില്ലെന്നു് തോന്നുന്നു. കൊട്ടാരക്കര മോഡലിലുള്ള അഭിനയഗ്രസ്തികൾ അറിഞ്ഞുകൂടാത്തവരെ നാം കാണില്ലെന്നുണ്ടോ ? അതിരിക്കട്ടെ, അന്നത്തെ ആ കരിഞ്ചന്തക്കാരനായ നമ്പിടിയെ ഒരിക്കൽ കണ്ടവൻ പിന്നീടൊരിക്കലും മറക്കുകയില്ല. എത്ര സ്വാഭാവികമായിട്ടാണ് എത്ര അനായാസമായിട്ടാണ് അദ്ദേഹം ഒരന്തരീക്ഷം സൃഷ്ടിക്കുന്നത്! ഒരു ചിരി, ഒരു ദൃഷ്ടിവിക്ഷേപം, ഒരു ചെറിയ അംഗചലനം ഇത്രയും കൊണ്ട് പലപ്പോഴും അദ്ദേഹം വാചകങ്ങളുടെ ആവശ്യമില്ലാതാക്കിക്കളയുന്നു. എന്നല്ല സഹനടനാൽ പലപ്പോഴും കീറിമുറിക്കപ്പെട്ടുകൊണ്ടിരുന്ന അന്തരീക്ഷം അദ്ദേഹം തൻെറ വൈദഗ്ദ്ധ്യവിശേഷത്താൽ ഏച്ചുകൂട്ടുകകൂടിചെയ്തു.

ശ്രീ. ഇ. ഹരിദാസ്.

'വിഷപ്പാമ്പെ'ന്ന നാടകത്തിൽ രണ്ടാമതായി രംഗത്തുവന്നതു ഒരു മുസ്ലിംബാലികയാണ്. കാണാനിരുന്ന സ്ത്രീകൾ പറഞ്ഞു അതൊരു ഉമ്മപ്പെണ്ണ് തന്നെയാണെന്നു്. പക്ഷെ, അതിന്നുള്ളിൽ പതിനഞ്ചു വയസ്സുകാരനായ ഒരു എസ്സ്. എസ്സ്. എൽ. സി.വിദ്യാത്ഥിയാണ് ഒളിഞ്ഞിരുന്നതു്—ശ്രീ. ഹരിദാസ്. 'കുട്ടകൃഷി'യിലെ 'ആയിഷ' യായിരുന്ന ഈ കുട്ടി 'വിഷപ്പാമ്പി'ൽ 'ഖദീജ'യായി ജീവിച്ചു. കല്പനാവൈഭവത്തിൻെറ ഈ ഇളംകൂമ്പിൽ കലാവിദ്യയുടെ വണ്ണശാബല്യം തുടുത്തുനില്ക്കുന്നു എന്നു് സംഗ്രഹിക്കട്ടെ.

ഈ നാലു മുഖങ്ങളെ പരിചയപ്പെടുത്തുവാൻ കഴിഞ്ഞതു് ഞാൻ ഒരു നേട്ടമായിക്കരുതുന്നു. അവരെ കയ്യൊഴിക്കാതിരിക്കുക. അതോടൊപ്പം സ്ത്രീവേഷക്കാരെ കിട്ടാതെ പരുങ്ങുന്ന നമ്മുടെ നാടകവേദിയിലേക്ക് യുവസഹോദരികൾ കണ്ണയക്കുകതന്നെ വേണം എന്നുംകൂടി പറഞ്ഞുകൊള്ളട്ടെ. ഒരു നല്ല സംവിധായകൻ പറഞ്ഞ ഈ വാചകംകൂടി ഇവിടെ ഉദ്ധരിക്കട്ടെ: "അഭിനയകലയിൽ തെളിയാത്തൊരു പെണ്ണില്ല."

— * —

Regd. No. M. 5595.

ARUNA
The Leading Women's Magazine.



Printed by K. Gopalan at the Social Press, Cover page printed at the Empire Press,
Edited & Published by Mrs. A. V. Kalathil, 6/181 Y. M. C. A. Road, Calicut.